ഈ യുക്തി മനസ്സിലാക്കിയിരുന്ന വസിഷ്ഠൻ അത്ര തരമാക്കിയില്ല. നൈരാശ്യത്തോടെ സിങ്ഗരിമുനി ആശ്രമത്തിലേയ്ക്കു മടങ്ങി. മുനിപത്നി ഉണ്ടാക്കിക്കൊണ്ടുവന്ന എള്ളുണ്ട തൊട്ടില്ല. പണം കിട്ടിയ സന്തോഷവും ആ സ്ത്രീക്കുണ്ടായില്ല—ഭർത്താവിന്റെ തീവ്രമായ മൗഢ്യം കണ്ടിട്ട്.

ഇങ്ങനെ എള്ളുണ്ടപ്രിയനായ സിങ്ഗരിമുനിക്കു എള്ള് കിട്ടീട്ടും അതനുഭവിക്കാൻ കഴിഞ്ഞില്ല.

എന്നാൽ ഈ കഥയുടെ അന്ത്യം ശുഭമാണ്. അചിരേണ ആ ബ്രാഹ്മണന് ശ്രീരാമസ്വാമിയുടെ ദർശനം ലഭിച്ചു. ഭഗവാൻ അരുളച്ചെയ്തു. "അങ്ങയുടെ ദുരിതം തീർന്നു ഇനിയെല്ലാം മംഗളമാണ്." സിങ്ഗരിമുനി പൂർവ്വാധികം തേജസ്വിയായി.

വിഭീഷണന്റെ കഥ: ശ്രീരാമപട്ടാഭിഷേകം ആഘോഷിക്കപ്പെട്ട ശേഷം ഭഗവാൻ സുഗ്രീവാദികളെയും മറ്റും അവനവന്റെ നാട്ടിലേയ്ക്കു യാത്രയാക്കി. എന്നാൽ വിഭീഷണൻ പോവാൻ കൂട്ടാക്കിയില്ല. ശ്രീരാമസന്നിധിയിലിരുന്നു ലങ്ക ഭരിക്കാനാണ് ആ രാക്ഷസ രാജാവു തീർച്ചയാക്കിയത്. സ്വരാജ്യത്തിലേയ്ക്കു മടങ്ങിച്ചെന്നു പ്രജാപരിപാലനം വിഭീഷണനെക്കൊണ്ടു നിർവ്വഹിപ്പിക്കുവാൻ ഭഗവാൻ ആ ഭക്തനു തന്റെ കുലധനമായ രങ്കവിമാനം സമ്മാനിച്ചു. ഈ വിഗ്രഹത്തെ കയ്യിലെടുത്തു ആകാശമാർഗ്ഗമായി ലങ്കയിലേയ്ക്കു മടങ്ങുന്ന വിഭീഷണൻ കാവേരി നദീതീരത്തു സന്ധ്യാവന്ദനത്തിനായി ഇറങ്ങി. നദീതീരത്തു വെച്ചുപോയ വിഗ്രഹത്തെ വിഭീഷണനു എത്ര ശ്രമിച്ചിട്ടും ഇളക്കുവാൻപോലും കഴിഞ്ഞില്ല. രങ്കനാഥന്റെ വിഗ്രഹം അവിടെവെച്ചു പോവാനും ഭഗവാന്റെ സാന്നിദ്ധ്യം ലങ്കയിലുണ്ടാകുമെന്നും അശരീരി സന്ദേശം കേട്ടിട്ടു വിഭീഷണൻ ലങ്കയിലേയ്ക്കു മടങ്ങി.

അനുപല്ലവിയിൽ കോസമൈ എന്നതിനു കൊറകൈ എന്നും ചരണത്തിൽ നൂലകൊണ്ഡ എന്നതിനു നുവ്വുലകൊണ്ഡ എന്നും പാഠഭേദങ്ങൾ കാണുന്നുണ്ട്.

## 49

### വാചസ്പതി—ദേശാദി

| | | |
|---|---|---|
| പ. | കണ്ടജൂഡുമീ; ഒകപാരി ക്രേ | (കൺ) |
| അ. | ബണ്ടുഡൈ വെലയു ബാഗ്ഗുഗാനി തപ്പും<br>തണ്ടലെല്ല മാനുകൊന്ന നന്നു ക്രേ | (കൺ) |
| ച. | അലനാഡു സൗമിത്രി പാദസേവ<br>ചെലരേഗി ചേയുവേള സീതതോ<br>ബലുകി ചൂചിനന്ത പുളകാങ്കിതുഡൈ<br>ബരഗിന യട്ടത്യാഗരാജുനി ക്രേ | (കൺ) |

കണ്ടജൂഡുമീ— കൺപാർത്താലും (എന്നെ); ഒകപാരി— ഒരിക്കൽ; ക്രേഗണ്ട— കടക്കൺ. ബണ്ടുഡൈ— ദാസനായി; വെലയു—ഇരിക്കുവാൻ; ബാഗ്ഗുഗാനി—മോശമായ, ചീത്തയായ തപ്പുതണ്ടലെല്ല (തപ്പു+തണ്ടലു+എല്ല) എല്ലാ തെറ്റുകുറ്റങ്ങളേയും; മനുകൊന്ന— ത്യജിച്ചിട്ടുള്ള; നാനു—എന്നെ—ക്രേകണ്ട; അലനാഡു— അന്നൊരിക്കൽ; സൗമിത്രി— ലക്ഷ്മണൻ; പാദസേവ—

പാദശുശ്രൂഷ; ചെലരേഗി ഉത്സാഹത്തോടെ; ചേയുവേള– ചെയ്യുന്നസമയത്തിൽ; സീതതോ– സീതയോടു; ബല്കി–പറഞ്ഞതു്; ചൂചിനന്ത–നോക്കിനാൽമാത്രം; പുളകാങ്കിളഡൈ–പുളകാങ്കതനായി; ബരകിന തീർന്നതു യട്ട–(അട്ട) പോലെ ത്യാഗരാജുനി– ത്യാഗരാജിനെ ക്രേ (കണ്ട)

പല്ലവിയും അനുപല്ലവിയും ഒന്നിച്ചു അന്വയിക്കണം.

നിന്തിരുവടിയുടെ ദാസനായിരിക്കുവാനുള്ള യോഗ്യതയ്ക്കു വേണ്ടി എല്ലാ തെററുകുററങ്ങളേയും ത്യജിച്ചവനായ എന്നെ ഒരിക്കലെങ്കിലും കടക്കണ്ണാൽ നോക്കണേ. ഒരുനാറം (വനവാസകാലത്തു) പാദശുശ്രൂഷ ചെയ്യുന്ന ലക്ഷ്മണനെ (പുകഴ്ത്തിക്കൊണ്ടു) സീതയോടു പറഞ്ഞു അവനെ നോക്കിയപ്പോറം അവൻ പുളകിതനായതുപോലെ ഈ ത്യാഗരാജനേയും കടക്കണ്ണാൽ നോക്കുകമേ!

ഈ കീർത്തനത്തിൻെറ രാഗം ലതാംഗിയെന്നു ഗ്രന്ഥങ്ങളിൽ കാണുന്നുണ്ടെങ്കിലും വാചസ്പതിയിലാണ് പാടിവരുന്നതു്.

## 50

ശുദ്ധസാവേരി–രൂപകം

പ. കാലഹരണ മേലരാ? ഹരേ! സീതാരാമ! (കാ)

അ. കാലഹരണമേല? സുഗുണജാല! കരുണാലവാല! (കാ)

ച. 1. ചുട്ടി ചുട്ടി പക്ഷുലെല്ല
ചെട്ടുവെദക രീതി ഭുവിനി
പട്ടലേക നീപദമുല
ബട്ടുകൊന്ന നന്നു ബ്രോവ (കാ)

3. ദിനദിനമുന തിരിഗി തിരിഗി
ദിക്കലേക ശരണജൊച്ചി
തനുവു ധനമു നീ ദേയണ്ടി
ത്യാഗരാജവിനുത! രാമ! (കാ)

കാലഹരണമു–താമസം; ഏല–എന്തിനു; രാ– സംബോധന; ഹരേ! സീതാരാമ! കാലഹരണമേല; സുഗുണജാല–സൽഗുണങ്ങറക്കിരിപ്പിടമായവനെ! കാരുണ്യത്തിൻെറ ഉറവിടമേ! ചുട്ടി ചുട്ടി–ചുററിച്ചുററി; പക്ഷുലെല്ല; പക്ഷികറം; ചെട്ട–മരത്തിനെ; വെദക രീതി–തിരയുന്നതുപോലെ; ഭുവനി– ഈ ലോകത്തിൽ; പട്ടലേക–പുനജ്ജന്മത്തെ ഒഴിവാക്കുന്ന; നീ പാദമുല; നിൻെറ കാലടികളെ; ബട്ടുകൊന്ന–പിടിച്ചുകൊണ്ടിരിക്കുന്ന–നന്നു എന്നെ; ബ്രോവ–രക്ഷിച്ചാലും.

ദിനദിനമുന–എല്ലാദിനവും; തിരിഗി തിരിഗി– തിരിഞ്ഞു തിരിഞ്ഞു; ദിക്കലേക– ഗതികിട്ടാതെ; ശരണജൊച്ചി–ശരണം പ്രാപിച്ചു; തനുവു–ദേഹം, ധനമു ധനം; നീദേയണ്ടി നിൻെറതാണെന്നു നിശ്ചയിച്ചു;

ഹരേ! സീതാരമണാ! എന്നെ രക്ഷിക്കുവാൻ ഇനിയും താമസമാണോ? സത്ഗുണനിധേ! ദയാപയോധേ! പറവകൾ പറന്നുപോയ (വിശ്രമത്തിനായി) മരക്കൊമ്പിനെ തേടുന്നതുപോലെ പുനർജ്ജന്മമില്ലാതാക്കുന്ന നിന്തിരുവടിയുടെ പാദങ്ങളെ കെട്ടിപ്പിടിച്ചു എന്നെ രക്ഷിക്കാൻ.

നിത്യവും അങ്ങുമിങ്ങും അലഞ്ഞുതിരിഞ്ഞു ഗതികിട്ടാതെ നിന്നെ ശരണം പ്രാപിച്ച എന്റെ ഉടലും സർവ്വസ്വവും നിന്റേതെന്നു നിശ്ചയിച്ചു (ആത്മസമർപ്പണം ചെയ്ത) ത്യാഗരാജൻ സ്തുതിക്കുന്ന രാമാ (താമസമെന്തിനു്–

# 51

തോഡി—ആദി

| | | |
|---|---|---|
| പ. | കൊലുവമരെ ഗദ കോദണ്ഡപാണി | (കൊ) |
| അ. | നലുവക ബലുകല ചെലിയക രുക്മിണികി<br>ലളിതക സീതക ലക്ഷ്മണുനി കരുദൈന | (കൊ) |
| ച. | വേകുവ ജാമുന വെലയുചു ദംബുര<br>ജേകൊനി ഗുണമുല ചെലുവൊന്ദ ബാഡുചു<br>ശ്രീകരുനി കാശ്രിത ചിന്താമണുനികി<br>നാകലി ദീര ബാലാരഗിമ്പുന ജേസേഡു | (കൊ) |

കൊലുവമരെഗദ (കൊലുവു+അമരെ+കദ) കൊലുവു–സേവ, പൂജ; അമരെ–വിധിച്ച, പതിവനുസരിച്ചു; കദ–അല്ലേ. കോദണ്ഡപാണി–ശ്രീരാമനു; നലുവക–ബ്രഹ്മാവിനു; ബലുകല ചെലിയക–(പലുകല ചെലിയ–വാഗ്ദേവത) സരസ്വതിക്കു; രുക്മിണികി–രുക്മിണിക്കു; ലളിതക–പാർവ്വതിക്കു; സീതക–സീതയ്ക്കു; ലക്ഷ്മണുനി–ലക്ഷ്മണനു; അരുദൈന–അലഭ്യം. വേകുവ ജാമുന–രാവിലെ നേരത്തെ; വെലയുചു–ശോഭിക്കുന്ന, അഴകുള്ള; ദംബുര–തമ്പുരു; ചേകൊനി–എടുത്തിട്ടു; ഗുണമുല–ഗുണങ്ങളെ; ചെലുവൊന്ദ–സ്വരമാധുര്യത്തോടെ; ബാഡുചു–പാടിക്കൊണ്ടു; ശ്രീകരുനി–ശുഭത്തെ ചെയ്യുന്നവനു; ആശ്രിത ചിന്താമണിനികി–ഭക്തന്മാരുടെ അഭീഷ്ടങ്ങൾ സാധിപ്പിച്ചു കൊടുക്കുന്നവനു; നാകലിദീര–വിശപ്പടക്കുന്നതു; ബാലാരഗിമ്പ (പാലു+ആരഗിമ്പ) പാലുനിവേദ്യം; ജേസേഡു–ചെയ്യുന്നു.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കുന്നു. ഞാൻ നിയമേന ശ്രീരാമസ്വാമിക്കു ചെയ്യുന്ന സേവ ബ്രഹ്മാവിനോ, സരസ്വതിക്കോ, രുക്മിണിക്കോ, പാർവ്വതിക്കോ, സീതയ്ക്കോ, ലക്ഷ്മണനോ സാദ്ധ്യമാണോ? (ഇവരാലും കൂടി സാധിക്കാത്ത പൂജ എന്റെ മതത്തിൻ ഏർപ്പെട്ടിട്ടുണ്ടു്)

മൂന്നു ചരണങ്ങളിൽ ആദ്യത്തേതു്.

ഉഷസ്സിനു വളരെ മുൻപുതന്നെ (ഞാൻ എഴുന്നേററു്) ശുഭത്തെ ചെയ്യുന്നവനും ഭക്താഭീഷ്ടപ്രദനുമായുള്ള (ഭഗവാന്റെ) വന്റെ ഗുണങ്ങളെ ഭംഗിയുള്ള തമ്പുരു കയ്യിലെടുത്തു സ്വരമാധുര്യത്തോടെ പാടുന്നു; എന്നിട്ടു വിശപ്പടക്കുന്ന തായ പാൽ (നിവേദ്യം) അർപ്പിക്കുന്നു.

പാഠഭേദ—ചരണത്തിൽ ഒടുവിലെ 'ജേസേഡു' എന്നിടത്തു ജേയു എന്നു് ജേസേ എന്നും.

# 52

**ഭൈരവി–ആദി**

പ. കൊലുവൈയുന്നാഡേ കോദണ്ഡപാണി (കൊ)

അ. തൊലികമ്മമണഗ ജൂതാമു രാരേ
തോയജാരി രോഹിണി ഗൂഡിന രീതി (കൊ)

ച. മനസുരഞ്ജില്ല സുരസതുല അണി–
മാദുല കൊലുവവേയിവന്നെ
കനകശലാകന ഗേരു സീതാ–
കാന്തതോന ത്യാഗരാജവിനുതുഡു (കൊ)

ആരാധകർക്കു ദർശനം കൊടുപ്പാനായി അന്തസ്സോടെ സിംഹാസനത്തിലിരിക്കുന്നതാണ് കൊലുവു 'ദർബാർ' എന്നു പറയാം. കൊലുവൈ–ദർബാരിൽ. ഉന്നാഡു–സ്ഥിതി ചെയ്യുന്നു. കോദണ്ഡപാണി–ശ്രീരാമൻ; തൊലികമ്മമു–മുജ്ജന്മകർമ്മങ്ങൾ; അണഗ–നശിപ്പിക്കുവാൻ; ചൂതാമു–(നമുക്കു)ചെന്നു കാണുവാൻ; രാരേ–വന്നാലും; തോയജാരി–ചന്ദ്രൻ; രോഹിണി ഗൂഡിനരീതി–രോഹിണിയോടു ചേർന്നതുപോലെ; മനസു–മനസ്സ്; രഞ്ജില്ല–സന്തോഷിക്കുക; സുരസതുലു–ദേവസ്ത്രീകൾ; അണിമാദുലു–അണിമാദിസിദ്ധികൾ; കൊലുവ–സേവിക്കുവാൻ; വേയി–ആയിരം; വന്നെ–നിറങ്ങൾ; കനകശലാകനു–സ്വർണ്ണക്കമ്പി; ഗേരു–അതിശയിക്കുക; സീതാകാന്തതോനു–സീതയോടുകൂടെ; ത്യാഗരാജവിനുതുഡു–ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനായ.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കുന്നു.

ചന്ദ്രനും രോഹിണിയും ഒന്നിച്ചു ചേർന്നതുപോലെ (സീതയോടുകൂടി) കോദണ്ഡപാണി ദർബാർ നടത്തുന്നു. മുജ്ജന്മദുരിതങ്ങൾ നീങ്ങുവാനായി ചെന്നുകാണുവാൻ വന്നാലും. മനസ്സിനു ആനന്ദം നല്കിക്കൊണ്ട് ദേവസ്ത്രീകളും അണിമാദി അഷ്ടൈശ്വര്യങ്ങളും സേവിച്ചുനിൽക്കേ സ്വർണ്ണക്കമ്പിയെ അതിശയിക്കുന്ന കാന്തിയുള്ള സീതാദേവിയോടെ ഈ ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനായ (കോദണ്ഡപാണി ദർബാറിലിരിക്കുന്നു.)

# 53

**ശഹാന–ആദി**

പ. ഗിരിപൈ നെലകൊന്ന രാമുനി
ഗുരി ദപ്പക കണ്ടി (ഗി)

അ. പരിവാരുലു വിരി സുരടുലചേ നിലബഡി വിസരുചു ഗോസരുചു സേവിംപഗ (ഗി)

ച. പുലകാങ്കിതുഡൈഡെ യാനന്ദാശ്രു
വുല നിമ്പുച്ച മാടലാഡവലെനനി
കലുവരിഞ്ചഗനി പദിപൂടലപൈ
ഗാചെദ നന്ന ത്യാഗരാജവിനുതുനി (ഗി)

ഗിരിപൈ-മലമേൽ, മലമുകളിൽ; നെലകൊന്ന-നില്ക്കുന്നവനായ; രാമുനി—ശ്രീരാമനെ; ഘുരിതപ്പക-കുറിതെററാതെ; (സുവ്യക്തമായി); കണ്ടി—ഞാൻ കണ്ടു; പരിവാരുലു-പരിവാരങ്ങൾ, ഭൃത്യന്മാർ; വിരി-പുഷ്പങ്ങൾ; സുരടുല ചേ-വിശറികൾകൊണ്ടു; നിലബഡി-നിന്നുകൊണ്ടു; വിസരുച്ചു-പരത്തുക, വീശുക; കോസരുച്ചു—വീണ്ടുംവീണ്ടും; സേവിംപഗ-സേവിക്കുവാനായി. പുലകാങ്കിതുഡൈഡെ-പുളകാംഗിതനായി; ആനന്ദശ്രുവുല-ആനന്ദാശ്രുക്കളാൽ: നീമ്പുച്ചു—നിറഞ്ഞു; മാടലാഡവലെനനി-സംസാരിക്കുവാനായി; കലുവരിഞ്ച—വെമ്പൽ, ധൃതി; കനി—കണ്ടു; പദിപൂടലപൈ-പത്തുദിവസം കഴിഞ്ഞു; ഗാചെദ നന്ന-ഞാൻ രക്ഷിക്കും. ത്യാഗരാജനുതുനി—ത്യാഗരാജനാൽ സ്തുതിക്കപ്പെട്ട

അനുപല്ലവി പല്ലവിയോടുചേർത്തു അന്വയിക്കണം.

പരിജനങ്ങൾ (ചുററും നിന്നു) പൂവിശറികളെക്കൊണ്ടു വീശുവാനും സേവ ചെയ്യാനും അഹമഹമികയാ തള്ളിവന്നുകൊണ്ടു മലമുകളിൽ നില്ക്കുന്നവനായ ശ്രീരാമനെ സ്പഷ്ടമായി ഞാൻ കണ്ടു. പുളകാംകിതനായും, ആനന്ദാശ്രു ഒഴുകിക്കൊണ്ടും എന്തോ പറയാൻ വിചാരിച്ചു ഉച്ചരിക്കാൻ വയ്യാതെ കുഴങ്ങുന്ന (എന്നെ) കണ്ടു 'പത്തു നാളിനുള്ളിൽ നിന്നെ രക്ഷിക്കുന്നുണ്ടു' എന്നു പറയുന്ന ത്യാഗരാജാർച്ചിതനായ ശ്രീരാമനെ ഞാൻ കണ്ടു.

സ്വാമികൾ സ്വപ്നത്തിൽ കണ്ടതും കേട്ടതുമായ സ്വാനുഭവമാണു് ഇതിൽ കുറിച്ചിട്ടുള്ളതു്. അതു ഫലിക്കുകയുംചെയ്തു. പത്താമത്തെ നാൾ സ്വാമികൾ ദേഹത്യാഗംചെയ്തു. പ്രഭവവർഷം പുഷ്യബഹുളപഞ്ചമിനാൾ (1847 ജനുവരി ആറാം തീയതി)

ഇതിനുശേഷം രണ്ടു കീർത്തനങ്ങൾ മാത്രമേ സ്വാമികൾ രചിച്ചിട്ടുള്ളു: മനോഹരിയിൽ ''പരിതാപമു'', വാഗധീശ്വരിയിൽ ''പരമാത്മഡു.'' ഈ സ്വപ്നത്തിന്റെ പ്രസ്താവന ഭഗവാന്റെ വാഗ്ദാനം, മനോഹരി കീർത്തനത്തിലുമുണ്ടു്.

സ്വാമികൾ സ്വപ്നത്തിൽ കണ്ടതായ മല ഭദ്രാചലമാണെന്നാണു് പൊതുവിൽ വിശ്വാസം. സമുദ്രതരണംചെയ്തു ലങ്കയിലെത്തിയ ശ്രീരാമൻ സുവേലപർവ്വതത്തിൽ വിശ്രമിക്കുകയുണ്ടായി—ആ മലയാണു സ്വാമികൾ സ്വപ്നത്തിൽ കണ്ടതെന്നും അഭിപ്രായമുണ്ടു്.

## 54

സുരടി–ദേശാദി

പ. ഗീതാത്ഥമു സംഗീതാനന്ദമു
നീ താവുന ജൂഡരാ ഓ മനസാ (ഗീ)

അ. സീതാപതി ചരണാബ്ജമു ലിഡുകൊന്ന
വാതാത്മജുനികീ ബാഗ ദെലുസുരാ (ഗീ)

ച. ഹരിഹര ഭാസ്ക്കര കാലാദി കർമ്മമു-
ലനുമതമുല മർമ്മമുല നെറിംഗിനന
ഹരിവര രൂപുഡു ഹരിഹയവിനുതുഡു
വര ത്യാഗരാജവരദുഡു സുഖിരാ (ഗീ)

ഗീതാർത്ഥമു-ഭഗവദ്ഗീതയുടെ അർത്ഥം; സംഗീതാനന്ദമുനു-സംഗീതത്തിന്റെ ആനന്ദം, ഈ താവുന-ഇവിടെ; ജൂഡഗാ-കണ്ടാലു ; ഓ മാനസ-അല്ലയോ മനസ്സേ; സീതാപതി ചരണാബ്ജമുലു-ശ്രീരാമന്റെ പാദതാമരകളെ; ഇഡുകൊന്ന-ധരിച്ചിട്ടുള്ള; വാതാത്മജുനികി-ഹനുമാനു്; ബാഗ-നല്ലവണ്ണം; തെലുസുരാ-അറിയാം; ഹരിഹര ഭാസ്ക്കര കാലകർമ്മമുലനു-വിഷ്ണു, ശിവൻ, സൂര്യൻ, കാലം, കർമ്മം എന്ന അഞ്ചു സ്വരൂപങ്ങളുടേയും; മതമുല മർമ്മമുലനു-മതങ്ങളുടെ രഹസ്യങ്ങളേയും, എറിഗിന-അറിഞ്ഞ; ഹരിവരരൂപുഡു-വാനരവേഷം ധരിച്ച; ഹരിഹയവിനുതുഡു-ഇന്ദ്രനാൽ പൂജിക്കപ്പെട്ടവൻ; വര-ശ്രേഷ്ഠൻ; ത്യാഗരാജവരദുഡു-ത്യാഗരാജനു വേണ്ടതു കൊടുക്കുന്നവൻ; സുഖിരാ-സുഖിയാണു്.

അല്ലയോ മനസ്സേ. ഭഗവത്ഗീതയുടെ അർത്ഥവും സംഗീതത്തിന്റെ ആനന്ദവും ഇവിടത്തന്നെ (നിന്നിൽത്തന്നെ) കണ്ടാലും. ശ്രീരാമന്റെ പാദാരവിന്ദങ്ങളെ തന്റെ മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഹനുമാനു് ഇതു നല്ലവണ്ണം അറിയും. വിഷ്ണു, ശിവൻ, സൂര്യൻ, എന്നിവരെയും കാലം, കർമ്മം എന്നിവയുടെയും (തത്ത്വവും) ശൈവാദി ഷൺമതങ്ങളുടെ രഹസ്യവും അറിയുന്നവനും, വാനരവേഷം പൂണ്ടവനും, ഇന്ദ്രനാൽ പൂജിക്കപ്പെട്ടവനും ത്യാഗരാജന്റെ ശ്രേഷ്ഠനായ വരദനുമായ (ഹനുമാൻ സുഖിയാണു് (പ്രസ്തുതകാരണങ്ങളാൽ )

ശിവാംശജാതനായ ഹനുമാൻ പിറന്ന ഉടനെ ഉദയസൂര്യനെക്കണ്ടു് പഴുത്ത പഴമാണെന്നു വിചാരിച്ച് ഭക്ഷിക്കുവാനായി മേല്പോട്ടുചാടി. രാഹുകേതുക്കളിൽ ഒരസുരനാണു് എന്നുകരുതി ഇന്ദ്രൻ വജ്രായുധംകൊണ്ടു് ഹനുമാനെ വീഴ്ത്തി. അച്ഛനായ വായുഭഗവാൻ ദുഃഖിച്ച് പുത്രനെ എടുത്തു പാതാളത്തിലേയ്ക്കു പോയി. വായുവില്ലാതെ ലോകം നാശോന്മുഖമായി. ഉടനേ ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാർ പാതാളത്തിലെത്തി ഹനുമാനു് ഒരുകാലത്തും മരണംവരുകയില്ലെന്നു അനുഗ്രഹിച്ചു. ഇന്ദ്രനും മററു ദേവന്മാരും ഹനുമാനെ സ്തുതിച്ചു. വായു പ്രീതനായി. ലോകവാസികൾക്കു് ആശ്വാസവുമായി. ഈ അവസരത്തിലാണു് ഇന്ദ്രൻ ഹനുമാനെ സ്തുതിച്ചതു്.

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഉപദേശിച്ചുകൊടുത്ത ഗീത തേരിന്റെ ധ്വജസ്തംഭത്തിൽ സ്ഥിതനായിരുന്ന ഹനുമാൻ കേട്ടു ഗ്രഹിച്ച് സ്വാനുഭൂതിയുണ്ടാക്കിയെന്നു താത്പര്യം. ഹനുമാന്റെ മാഹാത്മ്യത്തെ പ്രകീർത്തിക്കുന്നതാണു് ഈ കീർത്തനം.

## 55

ഗൗരിമനോഹരി-ഝമ്പ

പ. ഗുരുലേക യെടുവണ്ടി
ഗുണികി തെലിയഗ ബോദു (ഗു)

അ. കരുകൈന ഹൃദ്രോഗ ഗഹനമുനു
ഗൊട്ടനു സതു് (ഗു)

ച. തനുവു സുതധനദാര ദായാദി ബാന്ധവുല
ജനിയിഞ്ചി ചെദരു ജാലിനി കരുണ തോ
മനസുനണചക സേയുമന്ദനച്ച തത്വബോ–
ധന ജേസി കാപാഡു ത്യാഗരാജാപ്തുഡഗു (ഗു)

ഗുരുലേക- ഗുരു കൂടാതെ, ഗുരുവില്ലാതെ; എട്ടവണ്ടി ഗുണികി–സജ്ജനങ്ങളും കൂടെ പോലും: തെലിയഗബോദു–അറിയുക സാദ്ധ്യമല്ല; കരുകൈന–മൂർച്ചയുള്ള; ഹൃദ്രോഗഗഹനമുന–ഹൃദയവേദനകളാകുന്ന കാടിനെ; ഗൊട്ടനു–നുള്ളിക്കളയുക; സദ്–ശ്രേഷ്ഠനായ; തനുവു–ദേഹം; സുത, ധന, ദാര; ദായാദിബാന്ധവുല–സ്വജനവും ബന്ധുക്കളും; ജനിയിഞ്ചി–ജനിച്ചിട്ട്; ചെദരു–ചിന്നിച്ചിതറിപ്പോകുന്നു; ജാലിനി–അനുഭവംകൊണ്ട്; കരുണതോ–ദയകൊണ്ട്; മനസുനണചക (മനസു+നണചക) മനസിനെ ബാധിക്കാതെ; സേയുമന്ദനച്ച (ചേയുമന്ദു+അനച്ച) ചെയ്യുന്ന മരുന്നായ; തത്വബോധനജേസി–തത്വോപദേശം ചെയ്തിട്ട്; കാപാഡു–സംരക്ഷിക്കുന്നവൻ; ത്യാഗരാജാപ്തുഡഗു–ത്യാഗരാജന്റെ മിത്രമായ

പല്ലവിയും അനുപല്ലവിയും ഒന്നായിട്ട് അന്വയിക്കണം.

ഗുണസമ്പന്നനായ മനുഷ്യനും സദ്ഗുരു(വിന്റെ സഹായം, അനുഗ്രഹം) ഇല്ലാതെ മനശ്ശല്യങ്ങളാകുന്ന വൻകാട് വെട്ടിത്തെളിച്ച് ജ്ഞാനം നേടുക സാദ്ധ്യമല്ല. ഒരുവന്റെ ദേഹം (ആരോഗ്യം) പുത്രകളത്രവും ധനവും, ബന്ധുമിത്രാദികളുമെല്ലാം ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു. ആശയാലോ കരുണയാലോ (ദുഃഖഹേതുക്കളായ) അവയിൽ മനസ്സു ബന്ധിക്കപ്പെടാതെ തത്വോപദേശമാകുന്ന ഔഷധം കൊടുത്തു സംരക്ഷിക്കുന്നവനും ത്യാഗരാജന്റെ ആപ്തമിത്രവുമായ (സദ്ഗുരു....)

ഹൃദ്രോഗമെന്ന പദത്തിൽ രാഗാദിരോഗങ്ങളെയാണ് വിവക്ഷ. ഗുരുപ്രശംസയാണ് ഇതിലെ പ്രതിപാദ്യം. സാധകനു ഗുരുവിന്റെ അനുഗ്രഹം കൂടിയേ കഴിയൂ. മിക്ക ഉപനിഷത്തുകളും ഗുരുശിഷ്യ സംവാദരൂപത്തിലാണ്. ഗുരുതന്നെ പരബ്രഹ്മം. അതായതു് ആത്മജ്ഞാനത്തിന്ന് ഈശ്വരകാരുണ്യം തന്നെ വേണം.

ചരണം വരി മൂന്നിൽ 'സേയു' എന്നതിനു് 'മഞ്ചി' എന്നു പാഠഭേദം.

## 56

**ഖരഹരപ്രിയ–ആദി**

പ. ചക്കനി രാജമാർഗ്ഗമുലുണ്ഡഗ
സന്ദുല ദൂരനേലേ? ഓ മനസാ (ച)

അ. ചിക്കനി പാലു മീഗഡയുണ്ഡഗ
ഛീയനു ഗംഗാസാഗര മേലേ (ച)

ച. കണ്ടികി സുന്ദരമഗു രൂപമെ മു–
ക്കണ്ടിനോട ചെലഗേ നാമമേ ത്യാഗരാ–
ജിണ്ടനേ നെലകൊന്നദി ദൈവമേയിട്ട
വണ്ടി ശ്രീ സാകേതരാമുനി ഭക്തിയനേ (ച)

ചക്കനി–ഭംഗിയുള്ള, നല്ലതായ; രാജമാർഗ്ഗമുല–രാജപാതകൾ; ഉണ്ഡഗ–ഉള്ളപ്പോൾ; സന്ദുല–ഇടവഴിയിലേയ്ക്കു; ദൂര (ദൂരഗ) ഇറങ്ങിച്ചെല്ലുക, വഴി തിരിയുക; ഏല–എന്തിനു; ഓമനസാ–അല്ലയോ (എന്റെ) മനസ്സേ! ചിക്കനി–കൊഴുത്ത (നല്ല); പാലുമീഗഡ–പാലും പാടയും; ഉണ്ഡഗ–ഉള്ളപ്പോൾ; ഛീയനം-ഛീയെന്നു പറഞ്ഞു പുച്ഛിക്കേണ്ടതായ, നിന്ദ്യമായ; ഗംഗാസാഗരമേലേ (ഗംഗാസാഗരമു + ഏല + ഏ) ഗംഗാസാഗരമു–കള്ള് (ദേശീയ പ്രയോഗം); ഏലേ (ഏലേ + ഏ) ഏലാ–എന്തിനു; ഏ–വിഭക്തി (സംബോധന) പ്രത്യയം; കണ്ടികി–കണ്ണിനു–സുന്ദരാംഗ–ഭംഗിയുള്ളതായ; രൂപമേ; (രൂപമു + ഏ) ആകൃതി; മുക്കണ്ടി–ശിവന്റെ; നോട–വായയിൽ; ചെലഗേ–വിലസുന്ന; നാമമേ–നാമമാണ് – ത്യാഗരാജുണ്ഡനേ (ത്യാഗരാജു + ഇണ്ഡനേ) ത്യാഗരാജന്റെ മഠത്തിൽ; നെലകൊന്നദി (നെലകൊന്ന + അദി) നിലകൊള്ളുന്നതായ; ദൈവമു–ദൈവം; ഇട്ടുവണ്ടി–അങ്ങനെ; ശ്രീസാകേതരാമുനിഭക്തി ശ്രീരാമഭക്തി; അതേ–അതേ.

അല്ലയോ മനസ്സേ! നല്ലതായ (സുഗമമായ) രാജപാത ഉണ്ടായിരിക്കേ ഇടവഴികളിലേയ്ക്കു ഇറങ്ങിച്ചെല്ലുന്നതെന്തിനു? നല്ലതായ പാലും വെണ്ണയും ഉണ്ടായിരിക്കേ, മോശമായ കള്ള എന്തിനു? കണ്ണിനു ആനന്ദകരമായ രൂപവും, പരമശിവന്റെ നാവിൽപോലും വിളങ്ങുന്ന നാമവും ത്യാഗരാജന്റെ മഠത്തിൽ എന്നും ഇരിപ്പിടവുമുള്ള ദൈവവുമായ ശ്രീരാമന്റെ ഭക്തിയെന്ന (നല്ലരാജപാത)

'ചക്കനിരാജമാർഗ്ഗമു' എന്നതുകൊണ്ടു വിവക്ഷിക്കുന്നതു രാമഭക്തിയാണ്. എന്നാൽ ഇടവഴികൾ എന്തായിരിക്കും? ഇതര ദൈവങ്ങളെ ഭജിക്കുന്നതാവാം. അല്ലെങ്കിൽ സ്വാമികളുടെ ആശയം ഇതാവും: ലൗകികജീവിത (ഗൃഹസ്ഥാശ്രമ)ത്തിലും നല്ലതു രാമഭക്തിയാണ്. ഗൃഹസ്ഥന്റെ ജീവിതം ധർമ്മനിഷ്ഠിതമായാൽ കൂടി ഇടവഴിയാത്രപോലെ അസുഖകരവും ലക്ഷ്യം മോക്ഷം ദുഷ്പ്രാപ്യവുമാണ എന്നു സാരം.

അനുപല്ലവിയിലെ ഗംഗസാഗരമു എന്ന പദത്തിന്റെ അർത്ഥം വിശദമല്ല മേൽക്കാണിച്ച അർത്ഥമാണ് സംഗീതവിദ്വാന്മാർ ധരിച്ചിട്ടുള്ളതു.

## 57

### മാർഗ്ഗഹിന്ദോളം–ദേശാദി

പ. ചലമേലരാ സാകേതരാമ! (ച)

അ. വലചി ഭക്തിമാർഗ്ഗമുതോനു നിന്നു
വർണ്ണിഞ്ചുചുന്ന നാപൈ (ച)

ച. എന്ദുബോദുനേ നേമി സേയുദുനു
എച്ചോടനി മൊറബെട്ടുദുനു
ദന്ധനലതോ പ്രൊദ്ദു പോവലെനാ
താളജാലരാ ത്യാഗരാജുനാ (ച)

ചലമേലരാ (ചലമു + ഏല + രാ) ശാഠ്യം എന്തിനു? സാകേതരാമ! വലചി-സ്നേഹിച്ചിട്ടു; ഭക്തിമാർഗ്ഗമുതോനു-ഭക്തിമാർഗ്ഗത്തിലൂടെ; നിന്നു-നിന്നെ; വർണ്ണിഞ്ചുചുന്ന–വർണ്ണിക്കുന്ന (വനായ); നാപൈ–എന്മേൽ, എന്നോടു; എന്ദു–എവിടെ; ബോദു (പോദു) പോകും (പോവാൻ കഴിയും) നേനു–ഞാൻ; ഏമി–എന്തു

സേയുദന–ചെയ്യും; എച്ചോടനി(എ + ചോട്ട + അനി) എങ്ങോട്ടു (ഏതൊരാളോട്ട); മൊറബെട്ടുദന–ആവലാതിപ്പെട്ടം, സങ്കടം പറയും; ണ്ഡനലതോ–മറിമായത്തിന്നു; നേരമ്പോക്കിന്നു; പ്രൊദ്ദു–അവസരം; സമയം; പോവലെനാ–കളയണമോ; താളജാലരാ–പൊറുത്തുകൂടാ.

പല്ലവിയും അനുപല്ലവിയും ചേർത്തു അന്വയിക്കണം.

നിന്നിൽ പ്രേമം വെച്ചും ഭക്തിമാർഗ്ഗത്തെ അവലംബിച്ചും നിന്തിരുവടിയെ കീർത്തിച്ചുകൊണ്ടിരിക്കുന്ന എന്നോടു കോപം (ശണ്ഠ) എന്തിനു? ഞാൻ എവിടേയ്ക്കു പോകാനാണു? എന്തു ചെയ്യാനാണു? എവിടെച്ചെന്നു (ആരോട്ട) സങ്കടം ബോധിപ്പിക്കണം? (നിന്റെ) ഈ മറിമായങ്ങളിൽ സമയം വൃഥാ കളയണോ. അല്ലയോ അയോദ്ധ്യാവാസിയായ ശ്രീരാമ എനിക്കു പൊറുത്തുകൂടാ.

ശുദ്ധബംഗാളത്തിലുള്ള 'തെലിനേജേസിന പൃജാ ഫലമു' എന്ന കീർത്തനത്തിലുള്ള മൗഢ്യവും നൈരാശ്യവും തന്നെയാണ് ഇതിലും കാണുന്നതു സ്വാമികളുടെ ആശയം ഇതാണ്: നിന്തിരുവടി തന്റെ പ്രാർത്ഥന ചെവിക്കൊണ്ടില്ലെങ്കിൽ എനിക്കു ഗതി വേറെ ഒന്നുമില്ല– ശരണം പ്രാപിക്കാൻ മററാരുമില്ല. നിന്തിരുവടി സർവ്വാന്തര്യാമിയാണ്, ജഗന്മയനാണ്. ''ഈശാവാസ്യമിദം സർവ്വം'' എന്ന തത്വത്തിന്റെ ബോധത്തോടുകൂടിയാണു സ്വാമി ഈ കീർത്തനം പാടിയതു.



## 58

### ആരഭി—ആദി

ച. ചാലകല്ലലാഡുകൊന്ന സൗഖ്യമേമിരാ? (ചാ)

അ. കാലമു ബോനു മാടനിലചുനു
കല്യാണരാമ! നാതോ (ചാ)

ച. തല്ലി തണ്ഡ്റി നേനുണ്ഡ തക്കിന ഭയമേലരായനി
പലുമാരു നീ വെന്തോ ബാഡലു ജേസി
ഇലലോ സരിവാരലലോ യെന്തോ ബ്രോചുചുണ്ഡി, പെ
ദ്ദലതോ ബല്കി മെപ്പിഞ്ചി ത്യാഗരാജ്ഞനാതോ (ചാ)

ചാല– വളരെ; കല്ലലു– കളവു, അസത്യങ്ങളും; ആഡുകൊന്ന–പറഞ്ഞിട്ടു; പറഞ്ഞുകൊണ്ടു; സൗഖ്യമേമിരാ (സൗഖ്യമു + ഏമി + രാ) എന്തുസൗഖ്യം; കാലമു–കാലം; ബോനു –പോകുന്നു; മാട–വാക്കു; നിലചുനു– നിൽക്കുന്നു; കല്യാണരാമ– ശുഭദനായ ശ്രീരാമ! നാതോ–എന്നോടു; തല്ലി തണ്ഡ്റി–അമ്മയും അച്ഛനും; നേനുണ്ഡ–ഞാനായിരിക്കേ; തക്കിന–മററു; ഭയമേലയനി (ഭയമുലു + ഏല + അനി) ഭയങ്ങൾ എന്തിനു എന്നു; പലുമാരു–പലപ്പോഴും; നീ വെന്തോ (നീവു + എന്തോ) നീ എത്രയോ; ബാഡലു– വാഗ്ദാനങ്ങൾ; ജേസി (ചേസി) ചെയ്തിട്ടു; ഇലലോ– ലോകത്തിൽ; സരിവാരലലോ– (എന്റെ) കൂട്ടുകാർക്കിടയിൽ; എന്തോ; ബ്രോചുചുണ്ടി (ബ്രോചുചു + ഉണ്ടി) സംരക്ഷിച്ചിരുന്നു; പെദ്ദലതോ–വലിയവരോടു; ബല്കി– പറഞ്ഞിട്ടു; മെപ്പിഞ്ചി–മാനിക്കപ്പെട്ടവനായി; ത്യാഗരാജ്ഞനാതോ –ത്യാഗരാജനോടു.

(എന്നോടു) കളവു പറഞ്ഞിട്ടു നിന്തിരുവടിക്കു എന്തു സുഖം ആണുള്ളതു? അല്ലയോ കല്യാണരാമ! കാലം കഴിഞ്ഞുപോകുന്നു; (എന്നാൽ) വാക്കു

(നിറവേററപ്പെടാതെ) നിൽക്കുന്നു. 'നിന്റെ അമ്മയും അച്ഛനും ഞാനായിരിക്കെ ഒരു ഭയവും വേണ്ട' എന്നു നിന്തിരുവടി പലപ്പോഴും വാഗ്ദത്തം ചെയ്തു. അല്ലയോ കല്യാണരാമ! ലോകത്തിൽ എന്റെ കൂട്ടുകാരിൽ പലരേയും വലായവരോടു പറഞ്ഞ മാനിക്കപ്പെട്ടുകയും ചെയ്ത ഈ ത്യാഗരാജനോടു സംരക്ഷിച്ചു. (കളവു പറഞ്ഞിട്ടു........

പരിഭവദ്യോതകമായ ഈ കീർത്തനത്തിന്റെ ആശയം ഇതാമാ്. ലോകരുടെ പ്രശംസയൊന്നും എനിക്കു വേണ്ട. പരമപുരുഷാർത്ഥമായ മോക്ഷമാണു നിന്തിരുവടി എനിക്കു തരേണ്ടതു. എന്റെ കാലം കഴിയുന്നതിനുമുമ്പു തന്നെ ഭവസാഗരതരണം സാധിപ്പിച്ചു തരേണമേ! അല്ലയോ കല്യാണരാമ!

## 59

ആരഭി—രൂപകം

ப. ചൂതാമുരാരേ സുദതുലാര
രങ്കപതിനി (ചൂ)

അ. സീതാപതി പൂജ്യുഡട
ശൃംഗാര ശേഖരുഡട (ചൂ)

ച. ആഗമസഞ്ചാരുഡട
യഖില ജഗത് പാലുഡട
ത്യാഗരാജസന്നുതുഡട
തരുണലാര രങ്കപതിനി (ചൂ)

ചൂതമു—(നമുക്കു) കാണുക; രാരേ—വരുവിൻ; സുദതുലാര—സുദതിമാരേ (സുന്ദരിമാരേ); രങ്കപതിനി—രങ്കപതിയെ, രങ്കനാഥനെ; സീതാപതി—ശ്രീരാമൻ; പൂജ്യുഡട—പൂജിച്ചവനാണു; ശൃംഗാരശേഖരുഡട—ശൃംഗാരരസനിധിയാണു; ആഗമസഞ്ചാരുഡട—വേദങ്ങളിലെല്ലാം വ്യാപിച്ചവനാണു; അഖില ജഗത്പാലുഡട—സകല ലോകങ്ങളേയും പാലിക്കുന്നവനാണു; ത്യാഗരാജസന്നുതുഡട—ത്യാഗരാജനാൽ നമിക്കപ്പെട്ടവനാണു്; തരുണലാര—യുവതികളേ രങ്കപതിനി—രങ്കനാഥനെ (കാണുവാൻ വന്നാലും)

അല്ലയോ സുന്ദരിമാരേ! വരുവിൻ (നമുക്കു) രങ്കനാഥനെ ചെന്നു കാണുക. തൻതിരുവടി ശ്രീരാമനാൽ പൂജിക്കപ്പെട്ടവനും ലാവണ്യനിധിയുമാണു്. വേദങ്ങളിലന്തർഭവിച്ചവനും സമസ്തലോകങ്ങളെ പാലിക്കുന്നവനും ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനും ആയ ആ രങ്കനാഥനെ, അല്ലയോ യുവതികളേ! (നമുക്കു ചെന്നു ദർശിക്കുക.)

സ്വാമികൾ ദേശപര്യടനം ചെയ്തിരുന്നകാലത്തു് അദ്ദേഹം ശ്രീരംഗത്തു ചെന്നു് രങ്കനാഥക്ഷേത്രം ദർശിക്കുകയുണ്ടായി. തദവസരത്തിൽ നിർമ്മിതമായതാണു് ഈ കീർത്തനവും തോഡിയിലുള്ള രാജുവെട്ലല, കാംഭോജിയിലുള്ള ഓരങ്കശായി എന്ന കീർത്തനങ്ങളും.

പൂജ്യുഡട. പൂജ്യുഡു+അട. 'അട' ശബ്ദത്തിനു് ആണത്രെ. ആണു പോൽ എന്നർത്ഥം.

രങ്കനാഥൻ ഇക്ഷ്വാകുവംശത്തിലെ കുലനിധിയായിരുന്നു. ആഴ്വാർമാരുടെ തമിഴ്പാടലുകളിൽ രങ്കനാഥനെ അതിസുന്ദരനായിട്ടാണ് കല്പിച്ചിട്ടുള്ളതു്. അഴകിയ മണവാളൻ എന്ന പേരുണ്ട് രങ്കനാഥന്. അതിനാലാണ് സ്വാമികൾ ശൃംഗാരശേഖരുഡു എന്ന വിശേഷിക്കുന്നതു്.

മൂന്നു ചരണങ്ങളിൽ ഒട്ടവിലത്തേതാണ മുകളിൽ കൊടുത്തതു്.

## 60

നാട്ട–ആദി

പ. ജഗദാനന്ദകാരക! ജയ ജാനകീ പ്രാണനായക (ജ)

അ. ഗഗനാധിപ സൽകുലജ രാജരാജേശ്വര!
സുഗുണാകാര! സുജനസേവ്യ! ഭവ്യദായക!
സദാസകല (ജ)

ലോകത്തിന് ആനന്ദം നല്കുന്നവനേ! സീതാദേവിയുടെ പ്രാണവല്ലഭനായ നിന്തിരുവടി ജയിച്ചാലും!

ശ്രേഷ്ഠമായ സൂര്യവംശത്തിൽ ജനിച്ചവനേ! രാജാധിരാജ! സൽഗുണങ്ങൾക്കിരിപ്പിടമായവനേ! സജ്ജനങ്ങളാൽ പൂജിക്കപ്പെടുന്നവനേ! ശുഭത്തെ ചെയ്യുന്നവനെ! എല്ലായ്പോഴും സകല (ലോകത്തിനും–

ച. 1 അമരതാരക നിചയ കുമുദഹിത!
പരിപൂർണ്ണാനഘ! സുരസുരഭൂ
ജ! ദധി പയോധിവാസ ഹരണ!
സുന്ദരതരവദന! സുധാമയ വചോ
ബൃന്ദഗോവിന്ദ! സാനന്ദമാ
വരാജരാപ്ത ശുഭകരാനേക (ജ)

ദേവകളാകുന്ന നക്ഷത്രമണ്ഡലത്തിൽ വിളങ്ങുന്ന ചന്ദ്രൻ; പരിപൂർണ്ണനായവൻ; നിഷ്ക്കളങ്കൻ; ദേവകൾക്ക കല്പകവൃക്ഷമായവൻ; പാലും തൈരും നിറച്ച കുടങ്ങളെ അപഹരിക്കുന്നവൻ; മനോഹരമായ മുഖശ്രീയുള്ളവൻ; അമൃതിനു തുല്യമായ വാക്ക്മാധുര്യമുള്ളവൻ; ഗോക്കളെ മേയ്ക്കുന്നവൻ. വേണ്ടപ്പെട്ടവർക്ക നന്മ ചെയ്യുന്നവൻ

ച. 2 നിഗമനീരജാമൃത പോഷകാ–
നിമിഷവൈരി വാരിദ സമീരണ!
ഖഗ തുരഗ സത്കവി ഹൃദയാലയാ–
ഗണിത വാനരാധിപ നതാംഘ്രിയുഗ (ജ)

വേദാംഗങ്ങളായ താമരകളിൽനിന്നു പൊഴിയുന്ന അമൃതിനാൽ വളർത്തപ്പെട്ടവൻ; ദേവവൈരികളാകുന്ന മേഘങ്ങൾക്ക കാററുപോലെയായവൻ (അസുരരെ നശിപ്പിക്കുന്നവൻ) ഗരുഡവാഹനൻ: സൽകവികളുടെ ഹൃദയത്തിൽ വസിക്കുന്നവൻ; അനവധി വാനരവീരന്മാർ വണങ്ങുന്ന കാലടികളോടു കൂടിയവൻ.

ച. 3 ഇന്ദ്രനീലമണി സന്നിഭാപഘന
ചന്ദ്രസൂര്യനയനാ പ്രമേയ! വാ–
ഗീന്ദ്രജനക! സകലേശ! ശുഭ്ര
നാഗേന്ദ്രശയന! ശമനവൈരിസന്നുത (ജ)

ഇന്ദ്രനീലരത്നംപോലെ ശ്യാമളനിറമായ ദേഹമുള്ളവൻ, സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടു കൂടിയവൻ; നിസ്സീമമായ മഹിമയുള്ളവൻ; ബ്രഹ്മാവിന്റെ അച്ഛൻ; എല്ലാററിന്റെയും അധീശനായവൻ; വെളുത്ത നിറമുള്ള ആദിശേഷന്മേൽ കിടക്കുന്നവൻ; ശിവനാൽ വന്ദിക്കപ്പെട്ടവൻ

ച. 4 പാദവിജിത മൗനിശാപ! സവ
പാല! വരമന്ത്രഗ്രഹണലോല!
പരമശാന്തചിത്ത ജനകജനാധിപ
സരോജഭവ വരദാഖില (ജ)

പാദങ്ങളുടെ മാഹാത്മ്യത്താൽ (ഗൗതമ)മുനിയുടെ ശാപത്തെ തീർത്തവൻ; (വിശ്വാമിത്രന്റെ) യാഗത്തെ രക്ഷിച്ചവൻ; (ബല അതിബല, എന്ന രണ്ടു) മന്ത്രവിശിഷ്ടങ്ങളായ മന്ത്രങ്ങളെ സിദ്ധിച്ചവൻ; ശാന്തമാനസൻ; സീതാനായകൻ; ബ്രഹ്മാവിനു വരമരുളിയവൻ.

ച. 5 സൃഷ്ടിസ്ഥിത്യന്തകാര കാമിത
കാമിത ഫലദാസമാന ഗാത്ര!
ശചീപതി നുതാബ്ധിമദഹരാ! നുരാഗ
രാഗ രാജിത കഥാ സാരഹിത! (ജ)

സൃഷ്ടിസ്ഥിതി (പരിപാലനം) ലയാദികളെ ചെയ്യുന്നവൻ; അനവധി അഭീഷ്ടങ്ങളെ നല്കുന്നവൻ; അസമാനഗാത്ര–നിസ്തുലമായ അഴകുള്ളവൻ; ഇന്ദ്രനാൽ പൂജിക്കപ്പെട്ടവൻ; സമുദ്രത്തിന്റെ ഗർവ്വ് അടക്കിയവൻ; ഭക്തിയാലും സംഗീതത്താലും ശോഭിക്കുന്ന (രാമായണ)കഥയുടെ നായകൻ.

ച. 6 സജ്ജനമാനസാബ്ധി സുധാകര!
സുമ വിമാന! സുരസാ രിപുകരാബ്ജ
ലാളിതചരണാവഗുണസുരഗണ
മദഹരണ! സനാതനാജനുത! (ജ)

സജ്ജനങ്ങളുടെ മനസ്സാകുന്ന കടലിനു ചന്ദ്രനായവൻ; പുഷ്പകവിമാനമുള്ളവൻ; സുരസയെ ജയിച്ച ഹനുമാന്റെ കൈകളാൽ തലോടപ്പെട്ട കാലടികളുള്ളവൻ; ദുഷ്ടരായ അസുരന്മാരുടെ ഗർവ്വിനെ നശിപ്പിക്കുന്നവൻ; നാശമില്ലാത്തവൻ; ബ്രഹ്മാവിനാൽ പൂജിക്കപ്പെട്ടവൻ.

ച. 7 ഓങ്കാരപഞ്ജരകീര! പുര–
ഹരസതേജ ഭവ കേശവാദി–
രൂപ! വാസവരിപുജനകാന്തക! ക–
ലാധര കലാധരാപ്ത! ഘൃണാകര! ശ–
രണാഗതി ജനപാലന! സുമനോ ര–
മണ! നിർവ്വികാര! നിഗമസാരതര! (ജ)

ഓങ്കാരമാകുന്ന കൂട്ടിലെ കിളിയായവൻ; ബ്രഹ്മാവ്, ശിവൻ, വിഷ്ണു എന്ന മൂർത്തികളുടെ രൂപം ധരിച്ചവൻ; മേഘനാദന്റെ അച്ഛനായ രാവണനെ ഹനിച്ചവൻ; ശിവന്റെ മിത്രമായവൻ; കരുണാകരൻ; ശരണാഗതരായ ഭക്തന്മാരെ രക്ഷിക്കുന്നവൻ; സജ്ജനങ്ങളെ ആനന്ദിപ്പിക്കുന്നവൻ; വികാരരഹിതൻ; വേദങ്ങളുടെ സാരമായവൻ.

ച. 8 കരധൃതശരജാലാ! സുരമദാപ
ഹരണവനീസുര സുരാവന!
കവീന ബിലജമൗനി കൃതചരിത്ര
സന്നുത! ത്യാഗരാജനുത! (ജ)

കയ്യിൽ അമ്പുകളെ ധരിച്ചവൻ; അസുരന്മാരുടെ ഗർവ്വിനെ നശിപ്പിച്ചവൻ; ബ്രാഹ്മണരേയും ദേവന്മാരേയും സംരക്ഷിക്കുന്നവൻ; കവികളിൽ സൂര്യനെന്നപോലെ പ്രകാശിക്കുന്ന വാത്മീകിമുനി രചിച്ച ചരിത്ര (രാമായണ) ത്തിൽ വാഴ്ത്തപ്പെട്ടവൻ; ത്യാഗരാജൻ പൂജിക്കുന്നവൻ.

ച. 9. പുരാണപുരുഷ! നൃവരാത്മജാശ്രിത_
പരാധീന! ഖരവിരാധ രാവണ
വിരാവണാനഘ പരാശരമനോ
ഹര! വികൃത ത്യാഗരാജസന്നുത! (ജ)

ആദി പുരുഷൻ; ചക്രവർത്തി പുത്രൻ; ഭക്തജനങ്ങൾക്ക സ്വാധീനമായവൻ; ഖരസ, വിരാധൻ രവാണൻ മുതലായ (ദുഷ്ടരാക്ഷസന്മാരെ) നിഗ്രഹിച്ചവൻ: നിഷ്കളങ്കൻ' പരാശര മുനിയുടെ മനസ്സിനെ ആനന്ദിപ്പിച്ചവൻ; വികാരമില്ലാത്തവൻ; ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവൻ.

ച. 10. അഗണിത ഗുണ! കനകചേല!
സാല വിദള നാരുണാഭസമാന ചര
ണാ പാരമഹിമാദ്ഭുത സുകവിജന
ഹൃദ്സദന! സുരമുനിഗണ വിഹിത! കല
ശനീര നിധിജാരമണ പാപഗജ
നൃസിംഹ! വരത്യാഗരാജാദി നുത!. (ജ)

എണ്ണമററ കല്യാണഗുണങ്ങളുള്ളവൻ; പീതാംബര ധരൻ; സാലവൃക്ഷങ്ങളെ അമ്പെയ്തു പിളർന്നവൻ; ചുവപ്പു നിറമുള്ള കാലടികളുള്ളവൻ; അളവില്ലാത്ത മഹിമയുള്ളവൻ; അത്ഭുതമായവനേ; സുകവികളുടെ മനസ്സിൽ വസിക്കുന്നവൻ; ദേവന്മാർക്കും മുനിമാർക്കും ബന്ധുവായവൻ; പാലാഴിയിൽനിന്നുത്ഭവിച്ച ലക്ഷ്മീദേവിയുടെ ഭർത്താവ്; പാപമാകുന്ന ആനയെ നശിപ്പിക്കുന്ന നൃസിംഹം; ത്യാഗരാജൻ മുതലായ ഭക്തന്മാരാൽ സ്തുതിക്കപ്പെട്ടവൻ.

പത്തു ചരണങ്ങളിലെയും വിശേഷണങ്ങൾ സംബോധനയാണ്. പഞ്ചരത്നകീർത്തനങ്ങളിലൊന്നാണിതു്.

## 61

ശുദ്ധസീമന്തിനി_ആദി

പ. ജാനകീരമണ! ഭക്തിപാരിജാത! പാഹി
സകലലോക ശരണ! (ജാ)

അ. ഗാനലോല! ഘനതമാല നീല!
കരുണാലവാല! സുഗുണ ശീല (ജാ)

ച. രക്തനളിനദളനയന! നൃപാല!
രമണീയാനന! മുകുരകപോല!
ഭക്തിഹീനജന മദഗജജാല
പഞ്ചവദന! ത്യാഗരാജപാല (ജാ)

സീതാദേവിയുടെ ഭർത്താവേ! ഭക്തന്മാർക്കു് സർവ്വാഭീഷ്ടവും നൽകുന്ന കല്പകവൃക്ഷമേ! രക്ഷിച്ചാലും; ലോകങ്ങൾക്കെല്ലാം ആശ്രയമായവനേ! സംഗീത രസിക! കനത്ത പച്ചിലമരത്തിന്റെ ഇലപോലെ നീലനിറം പൂണ്ടവനേ! കരുണയ്ക്കിരിപ്പിടമേ! സൗശീല്യമുള്ളവനേ! ചെന്താമര ദളത്തിന്റെ ഭംഗിയുള്ള കണ്ണുകളോടു കൂടിയവനേ! മഹാരാജൻ! സുമുഖനായവനേ! കണ്ണാടിക്കൊത്ത (വിളങ്ങുന്ന) കവിൾത്തടമുള്ളവനേ; ഭക്തിയില്ലാത്തവരാകുന്ന മദിച്ച ആനകൾക്കു സിംഹം പോലുള്ളവനേ! ത്യാഗരാജനെ രക്ഷിക്കുവന്നനേ!

## 62

### പൂർവ്വകല്യാണി—രൂപകം

പ. ജ്ഞാനമൊസഗ രാദാ? ഗരുഡഗമന! വാദാ? (ജ്ഞാ)

അ. നീ നാമമുചേ നാമദി നിർമ്മലമൈനദി (ജ്ഞാ)

ച. പരമാത്മുഡു ജീവാത്മുഡു പദുനാലുഗുലോകമുലു
നരകിന്നരകിമ്പുരുഷലു നാരദാദിമുനലു
പരിപൂർണ്ണ! നിഷ്കളങ്ക! നിരവധി സുഖദായക!
വരത്യാഗരാജാർച്ചിത! വാരമു താനനേ (ജ്ഞാ)

ജ്ഞാനമു-ജ്ഞാനം; ഒസഗ—തരുക; രാദ—ഇല്ല; ഗരുഡഗമന—ഗരുഡൻ വാഹനമായവനേ! വാദാ—തർക്കമെന്തിനു? നീ—നിന്റെ; നാമമുചേ—നാമ (ജപ)ത്തിനാൽ; നാമദി—എന്റെ മനസ്സ്; നിർമ്മലമൈനദി—പരിശുദ്ധമായി; പരമാത്മുഡു—പരമാത്മാവു്; ഈശ്വരൻ; ജീവാത്മുഡു—ജീവാത്മാവു്; പദുനാലു ഗുലോകമുലു—പതിന്നാലുലോകങ്ങൾ; നരകിന്നരകിമ്പുരുഷന്മാർ, നാരദൻ മുതലായ മുനികൾ പരിപൂർണ്ണ! നിഷ്കളങ്ക! നിരവധി സുഖദായക! വരത്യാഗരാജാർച്ചിത! വാരമു—ഇതെല്ലാം; താനനേ—താൻതന്നെ എന്നു.

അല്ലയോ ഗരുഡൻ വാഹനമായവനേ! (നീ എനിക്കു) ജ്ഞാനം തന്നുകൂടേ? എന്നോടു പിണക്കമോ? നിന്റെ നാമസങ്കീർത്തനത്താൽ എന്റെ മനസ്സു പരിശുദ്ധമായി. (അതുകൊണ്ടു്) പരമാത്മാവു്, ജീവാത്മാവു്, പതിനാലു ലോകങ്ങൾ, മനുഷ്യർ, കിന്നരന്മാർ, കിമ്പുരുഷന്മാർ, നാരദൻ തുടങ്ങിയ മുനിവര്യന്മാർ ഇവരെല്ലാം ഞാൻ തന്നെ എന്ന (അദ്വൈത) ജ്ഞാനത്തെ അരുളിക്കൂടേ? പരിപൂർണ്ണ! നിഷ്കളങ്ക! അതിരില്ലാത്ത ആനന്ദത്തെ തരുന്നവനേ! ത്യാഗരാജനാൽ സ്തുതിക്കപ്പെട്ടവനേ!

സ്വാമികൾ വിവക്ഷിക്കുന്നതു് തത്വമസി എന്നതിന്റെ ജ്ഞാനമാണു്.

ഈ കീർത്തനത്തിന്റെ രാഗം ഷഡ്‌വിധമാർഗ്ഗിണിയായി ചില ഗ്രന്ഥങ്ങളിൽ കാണുന്നു; പാടിവരുന്നതു് പൂർവ്വകല്യാണിയിൽത്തന്നെ.

## 63

**ഗരുഡധ്വനി–രൂപകം**

പ. തത്വമെറുഗ തരമാ–പര (ത)

അ. തത്വമസിയനു വാക്യാർത്ഥമു രാമ!
നീവനു പര (ത)

ച. താമസ രാജസ ഗുണമുല
തന്നുകൊള്ള പോദയാ
രാമഭക്തുഡൈന ത്യാഗ–
രാജവിനുത! വേദശാസ്ത്ര (ത)

തത്വം–അദ്വൈതതത്വം; എറുഗ–അറിയുക; തരമാ–സാദ്ധ്യമോ; പരതത്വം–പരമസത്യം; തത്വമസിയനു–തത്വമസി (അതു നീയാണു്) എന്നു്; വാക്യാർത്ഥമു–വാക്യത്തിന്റെ അർത്ഥം; രാമ! നീവനു–(നിവു + അനി) നീ എന്നു; പരതത്വ; താമസരാജസ ഗുണമുല–താമസരാജസഗുണങ്ങളാൽ; തന്നുകൊള്ള–മറിമായങ്ങൾ; പോദയാ–വിട്ടുപോകുന്നില്ല; രാമഭക്തുഡൈന–രാമഭക്തനായ; ത്യാഗരാജവിനുത! വേദശാസ്ത്ര (തത്വമെറുഗ) വേദശാസ്ത്രങ്ങളുടെ തത്വം അറിയുക. പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം. അല്ലയോ രാമ! തത്വമസി (അതു നീതന്നെ) എന്ന ഉപനിഷദ് വാക്യത്തിന്റെ സാരം നീ തന്നെ എന്ന പരമതത്വത്തെ അറിയുക സാദ്ധ്യമാണോ? രജോഗുണത്തിന്റെയും താമസഗുണത്തിന്റെയും മായാജാലങ്ങൾ വിട്ടുപോകുന്നില്ല രാമഭക്തനായ ഈ ത്യാഗരാജനാൽ വണങ്ങപ്പെട്ടവനേ! വേദശാസ്ത്രങ്ങളുടെ (സാരം അറിയുക എളുപ്പമാണോ?)

ബ്രഹ്മത്തിനെ ആർക്കറിയാം! അല്ലയോ രാമ! ബ്രഹ്മം നിന്തിരുവടി തന്നെയാണെന്ന ബോധം എനിക്കു് എന്നുണ്ടാകുമെന്നു സ്വാമികൾ ഭഗവാനോടു ചോദിക്കുന്നു. ഞാൻ അങ്ങയുടെ ഭക്തനാണെങ്കിലും താമസ രജോഗുണങ്ങളുടെ വലയിൽനിന്നു മുക്തനല്ല. ഈ ഗുണങ്ങളുടെ ബാധ വിടാതിരിക്കുന്നിടത്തോളം ശ്രീരാമൻതന്നെയാണു ബ്രഹ്മമെന്ന ബോധം എങ്ങനെ ഉണ്ടാകുമെന്നു സ്വാമികൾ സംശയിക്കുന്നു.

## 64

**ഭൈരവി–ആദി**

പ. തനയുനിബ്രോവ ജനനി വച്ചനോ?
തല്ലിവദ്ദ ബാലുഡു ബോനോ? (ത)

അ. ഇനകുലോത്തമയാ രഹസ്യമുന
യെറിഗിമ്പുമു മോമുന ഗനുപിമ്പുമു (ത)

ച. വത്സമു വെണ്ട ധേനവു ചനനോ?
വാരിദമുന ഗനി പൈരുലുചനനോ?
മത്സ്യകണ്ടികി വിടുഡു വെഡലുനോ
മഹിനി ത്യാഗരാജവിനുത! രമ്മുദെല്പുമു (ത)

തനയുനി–മകനെ; ബ്രോവ–രക്ഷിക്കുവാൻ; ജനനി–അമ്മ; വച്ചുനോ–വരുമോ; തല്ലിവദ്ദ (ക)–അമ്മയുടെ അടുക്കലേയ്ക്കു്; ബാലുഡു–കുട്ടി; ബോവുന (പോവുനോ–പോകുമോ; ഇനകുലോത്തമ–സൂര്യവംശത്തിൽ ശ്രേഷ്ഠനായവനേ; യാ രഹസ്യമുന–ഈ രഹസ്യത്തെ; എറിഗിമ്പുമു–(ഞാൻ) അറിയട്ടെ; മോമുന–(നിന്തിരുവടിയുടെ) മുഖത്തെ; കനുപിമ്പുമു–കാണട്ടെ; കാണിച്ചുതരു; വത്സമു–പശുക്കുട്ടി; വെണ്ട–കൂടെ, ഒന്നിച്ച്; ധേനവു–പശു; ചനനോ–പോകുന്നോ? വാരിദമുന–കാർമേഘത്തെ; കനി–കണ്ടിട്ട്; പൈരുലു–ധാന്യവിള; ചനനോ; മത്സ്യകണ്ടികി–മീനാക്ഷി (സുന്ദരി); വിടുഡു–വിടൻ; കാമുകൻ; വെഡലുനോ–തേടി പോകുന്നോ; മഹിനി–ഭൂമിയിൽ; ത്യാഗരാജവിനുത–ത്യാഗരാജനാൽ വണങ്ങപ്പെട്ടവനേ; രമ്മു–വരു; ദെല്പുമു– (ഞാൻ) അറിയട്ടെ.

അല്ലയോ സൂര്യവംശതിലകമേ! മകന്റെ രക്ഷയ്ക്കു് അമ്മ ചെല്ലുമോ? (മറിച്ച്) അമ്മയുടെ അടുക്കലേയ്ക്ക കുട്ടി പോകുമോ? നിന്തിരുവടി പ്രത്യക്ഷപ്പെട്ട് ഇതിന്റെ രഹസ്യം പറഞ്ഞുതരു. പശു കിടാവിന്റെ പിന്നാലെ പോകുമോ? പാടത്തിലെ വിള (വെള്ളത്തിനു്) മേഘത്തെ തേടിപ്പോകുമോ? വിടൻ പ്രിയതമയെ തേടി പോകുമോ? അല്ലയോ ത്യാഗരാജനാൽ വണങ്ങപ്പെട്ടവനേ? ഭൂമിയിൽ വന്നു് ഇതെല്ലാം അറിയിച്ചുതരു.

ഭഗവാന്റെ അപാരമായ കാരുണ്യത്തെയും ക്ഷമയെയും വ്യഞ്ജിപ്പിക്കുന്ന ഈ കീർത്തനത്തിൽ സ്വാമികൾ മാർജ്ജാരന്യായത്തെയാണു് അവലംബിക്കുന്നതു്.

ഭഗവത് കാരുണ്യത്തെപ്പററി ശ്രീവൈഷ്ണവന്മാരിൽ രണ്ടു ചിന്താഗതികളുണ്ടായിരുന്നു; തന്നെത്താൻ സഹായിക്കുന്നവരെ ദൈവം തുണയ്ക്കും എന്ന മർക്കടന്യായം; മനുഷ്യനു് എന്തുചെയ്‌വാൻ കഴിയും? ശരണാഗതനായി ആത്മസമർപ്പണം ചെയ്യുന്ന ഭക്തനെ ഭഗവാൻതന്നെ വന്നു രക്ഷിക്കും എന്ന മാർജ്ജാരന്യായം. ത്യാഗരാജകീർത്തനങ്ങളിൽ ഈ രണ്ടു ചിന്താഗതികളും കാണും. ''ജ്ഞാനമോസഗരാദാ'' എന്നതിലും മററു ചില കീർത്തനങ്ങളിലും തന്റെ യോഗ്യത വിവരിച്ച് ഭഗവാന്റെ അനുഗ്രഹം സ്വാമികൾ അവകാശപ്പെടുന്നു. മററു ചിലതിൽ താൻ നിസ്സാരനും, മൂഢനും പാപിയുമാണെന്നു ഭാവിച്ച് ഭഗവത്കാരുണ്യത്തിനു പ്രാർത്ഥിക്കുന്നു

## 65

തോഡി–രൂപകം

പ. തപ്പി ബ്രതികി പോവ തരമാ
രാമ! കലിലോ (ത)

അ. മുപ്പുനവിഷയതടാകമുന മുന ഗക
ദ്ഢമാനസൈ (ത)

ച. 1 കഞ്ചുമൊദലു ലോഹധന
കനകമുലനു ജൂചി വിഷ
മഞ്ചുമറിയു പെങ്കുലനുചു
നെഞ്ചിയണ്ടനി മനസൈ (ത)

2 ജാതി മല്ലെ മന്ദാര സരോജ
മുലനു മനസാര
രാജപഥമുചേ ത്യാഗരാജനുതുനി
പൂജിഞ്ചക (ത)

തപ്പി—രക്ഷപ്പെടുക; ബ്രതികിപോവ—ജീവിക്കുക, അവശേഷിക്കുക; തരമാ—സാദ്ധ്യമോ; രാമ! കലിലോ—ഈ കലിയുഗത്തിൽ; മുപ്പു (മുപ്പു+ന) അപായകരമായ; വിഷയതടാകമുന (വിഷയതടാകമു + ന) ദുർവ്വിഷയമാകുന്ന പൊയ്കയിൽ; മുനഗക—മുങ്ങാതെ; ദൃഢമനസാ—നെഞ്ചുറപ്പോടെ; കഞ്ചു—പിച്ചള; മൊദലു—മുതലായ; ലോഹ—ലോഹങ്ങളും; ധന—മുതല്; കനകമുലനു—സ്വർണ്ണത്തെ; ചൂചി—കണ്ടിട്ട്; വിഷമഞ്ചു (വിഷമു+ അഞ്ചു) വിഷമാണെന്ന്; മറിയു—കൂടാതെ; പെങ്കുലനുചു (പെങ്കുല + അനുചു) ഇഷ്ടികക്കല്ലാണെന്ന്; എഞ്ചിയുണ്ടനി—വിചാരിച്ച്; മനസൈ—മനസ്സുകൊണ്ട്; ജാജിമല്ലെ മന്ദാരസ തേജമുലനു—ജാതി മുതലായ പുഷ്പങ്ങളും; മനസാര (മനസു+ അര) മുഴുഹൃദയത്തോടെ; രാജപാഥമുചേ—രാജപാഥയിൽ; ത്യാഗരാജനുതുനി; പൂജിഞ്ചക—പൂജിക്കപ്പെടാതെ.

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം. അല്ലയോ രാമ! ഈ കലിയുഗത്തിൽ ദൃഢമായ മനസ്സുണ്ടായിട്ട (പോലും) അപായകരമായ (കാമാദി) വിഷയമാകുന്ന പൊയ്കയിൽ മുങ്ങി (മരിച്ചു)പോകാതെ ജീവിക്കുക സാദ്ധ്യമാണോ?

പിച്ചള മുതലായ ലോഹങ്ങളേയും സ്വർണ്ണം മുതലായ മുതലുകളേയും കണ്ടിട്ടും വിഷമെന്നും ഇഷ്ടികക്കല്ലെന്നും കണക്കാക്കി മനസ്സ് അവയിൽ കുടുങ്ങാതെ—

ത്യാഗരാജപൂജിതനായ ശ്രീരാമനെ ജാതി, മല്ലിക, മന്ദാരം, താമര എന്നീ പുഷ്പങ്ങളാൽ ഏകാഗ്രമായ ചിത്തത്തോടെ പൂജിക്കുകയെന്ന തഥ പാഥയിൽ കൂടിയല്ലാതെ (വേറെ മാർഗ്ഗത്തിൽ) തപ്പി—

രാമഭക്തിയാണ് മോക്ഷത്തിന് ഏററവും സുഗമമായ മാർഗ്ഗമെന്നു സാരം.

മൂന്നു ചരണങ്ങളിൽ ഒന്നും മൂന്നുമാണ് മേൽ ചേർത്തതു്. ആദ്യത്തെ ചരണം വരി രണ്ടിൽ 'മഞ്ചുമറിയു പെഞ്ചികനുപു' എന്നൊരു പാഠഭേദമുണ്ട്.

## 66

പുന്നാഗവരാളി—ആദി

പ. തവ ദാസോഹം തവ ദാസോഹം
തവ ദാസോഹം ദാശരഥേ (ത)

ച. 1 വരമൃദുഭാഷ! വിരഹിതദോഷ!
നരവര വേഷ! ദാശരഥേ (ത)

2 സരസീജ നേത്ര! പരമപവിത്ര!
സുരപതി മിത്ര! ദാശരഥേ (ത)

3 നിന്നുകോരിതിരാ നിരുപമശൂര!
നിന്നേലുകോരാ ദാശരഥേ (ത)

4 മനവിനി വിനമാ മരവസമയമാ
ഇനകുലധനമാ ദാശരഥേ (ത)

5 ഘനസമനീല! മുനിജനപാല!
കനകദുകൂല! ദാശരഥേ (ത)

6 ധരനീവണ്ടി ദൈവമുലേദണ്ടി
ശരണനുകൊണ്ടി ദാശരഥേ (ത)

7 ആഗമവിനുത! രാഗവിരഹിത!
ത്യാഗരാജനുത! ദാശരഥേ (ത)

തവ ദാസോഹം—നിന്തിരുവടിയുടെ ദാസനാണു ഞാൻ; ദാശരഥേ—ദശരഥപുത്ര!

1. ഏററവും മൃദുവായി സംസാരിക്കുന്നവൻ; കളങ്കമില്ലാത്തവൻ; രാജാവിൻെറ വേഷം പൂണ്ടവൻ.

2. താമരക്കണ്ണൻ, ഏററവും പരിശുദ്ധമായവൻ, ഇന്ദ്രൻെറ സഖാവായവൻ; (എല്ലാം സംബോധന)

3. നിന്നു കോരിതിരാ—നിന്തിരുവടിയെ മാത്രം ഞാൻ ആഗ്രഹിച്ചു; ശൂരമാൻ അഗ്രഗണ്യൻ; നിന്നേലുകോരാ—നിന്തിരുവടി എന്നെ രക്ഷിക്കുന്നു.

4. മനവിനി വിനമാ (എൻെറ) പ്രാർത്ഥന കേട്ടാലും; മരവ—മറക്കുവാൻ; സമയമാ—കാലമാണോ? ഇനകുലധനമാ— സൂര്യവംശത്തിനധിപനായവൻ;

5. മേഘംപോലെ നീലവർണ്ണമുള്ളവൻ; മുനികളെ സംരക്ഷിക്കുന്നവൻ; പീതാംബരധരൻ (സംബോധന)

6. ധര—ഭൂമിയിൽ, നീവണ്ടി—നിന്നെപ്പോലെ, ദൈവമു—ദൈവം, ലേദണ്ടി—ഇല്ലെന്നു വിചാരിച്ചു, ശരണം കൊണ്ടി—(അങ്ങയെ) ശരണം പ്രാപിച്ചു.

7. വേദങ്ങളിൽ സ്തുതിക്കപ്പെട്ടവൻ, നിർവ്വികാരൻ, ത്യാഗരാജനുതൻ (സംബോധന)

പല്ലവിയിൽ തവദാസോഹം എന്നു മൂന്നു പ്രാവശ്യം ആവർത്തിച്ചിരിക്കകൊണ്ടു ഞാൻ മനോവാക്കായങ്ങളെക്കൊണ്ടു നിന്തിരുവടിയുടെ അടിമയാണു എന്നു ധരിക്കണം.

ദിവ്യനാമകീർത്തനങ്ങളിലൊന്നാണിതു്.

## 67

മായാമാളവഗൗളം—രൂപകം

പ. തുളസിദളമുലചേ സന്തോഷമുഗാ പൂജിന്തു (തു)

അ. പലുമാരു ചിരകാലമു
പരമാത്മുനി പാദമുലനു (തു)

ച. സരസീരുഹ പുന്നാഗ ചമ്പകപാടല കരവക
കരവീര മല്ലിക സുഗന്ധരാജസുമമുൽ
ധരനിവി യൊക പരിയായ മുധർമ്മാത്മുനി സാകേത
പുരവാസുനി ശ്രീരാമുനി വരത്യാഗരാജ നുതുനി (തു)

തുളസീദളമുലചേ–തുളസിയിലകളെക്കൊണ്ട്, സന്തോഷമുഗാ– സന്തോഷത്തോടുകൂടി, ബൂജിന്തു–ഞാൻ പൂജിക്കുന്നു, പലുമാരു–പലപ്പോഴും, ചിരകാലമു–വളരെ കാലം, പരമാത്മുനി–ഭഗവാന്റെ, പാദമുലനു—കാലടികളെ. സരസീരുഹ–താമര, പുന്നാഗ–പന്നപ്പൂവ് ചമ്പക–ചെമ്പക , പാടല–പൂപ്പാതിരിപ്പൂവ്, കരവക–ചുവന്ന മുക്കുറ്റിപ്പൂവ്, മല്ലിക– വള്ളിമുല്ലപ്പൂവ്, സുഗന്ധതജ–നീലോത്പലം, സുമമുലു–പൂക്കൾ, ധരനിവി (ധരനി+ഇവി) ധരനി–ഭൂമിയിൽ, ഇവി–ഇവ, ഒക–ഒരു, പര്യായമു–ക്രമം, ധർമ്മാത്മനി–ധർമ്മാത്മാവിനെ, സാകേതപുരവാസുനി— അയോദ്ധ്യാവാസിയായവനെ, ശ്രീരാമുനി–ശ്രീരാമനെ, വരത്യാഗരാജനുതുനി–ശ്രേഷ്ഠനായ ത്യാഗരാജനാൽ വാഴ്ത്തപ്പെട്ടവനേ.

പല്ലവിയും അനുപല്ലവിയും ചേർത്ത് അന്വയിക്കണം.

പരമാത്മാവിന്റെ (ശ്രീരാമസ്വാമിയുടെ)തിരുവടികളെ ഞാൻ വളരെ കാലം പലപ്പോഴുമായി തുളസിയിലകൊണ്ടു സന്തോഷത്തോടെ പൂജിക്കുന്നുണ്ട്, ഭൂമിയിൽ ഇവയുള്ള ക്രമമനുസരിച്ച് താമര, പുന്നാഗം, ചെമ്പകം, പാടലം. കരവകം, കരവീരം മല്ലിക ഗന്ധരാജൻ എന്ന പുഷ്പങ്ങളെക്കൊണ്ടും ധർമ്മാത്മാവും, അയോദ്ധ്യാധിപനും, ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനുമായ ശ്രീരാമനെ (തുളസീദള)

തുളസീമഹാത്മ്യത്തെപ്പററി അഞ്ചാറുകീർത്തനങ്ങളുള്ളതിൽ ഒന്നാണിതു. തുളസിയുടെ ദിവ്യത്വം സ്മരണീയമാണ്:

"യന്മൂലേ സർവ്വതീർത്ഥാനി യന്മദ്ധ്യേസർവ്വദേവതാ:
യദഗ്രേ സർവ്വവേദാശ്ച തുളസീംത്വം നമാമ്യഹം"

'സുഗന്ധരാജ' ഒരു പുഷ്പവിശേഷമല്ലെന്നും സുഗന്ധരാജസുമമുൽ എന്ന സമസ്തപദമായി എടുക്കണമെന്ന് അഭിപ്രായമുണ്ട്.

## ൬൮

കേദാരഗൗളം_ആദി

പ. തുളസീ വിലവമല്ലികാദി
ജലജ സുമമുല പൂജല ഗൈകൊനവേ (തു)

അ. ജലജാസന സനകാദി കരാർച്ചിത!
ജലദാഭ! സുനാഭ! വിഭാകര ഹൃ–
ജ്ജലേശ ഹരിണാങ്ക സുഗന്ധ (തു)

ച. ഉരമുന മുഖമുന ശിരമുന ഭുജമുന
കരമുന നേത്രമുന ചരണയുഗമ്പുന
കരുണതോ നെനരുതോ പരമാനന്ദമുതോ
നിരതമുന ശ്രീത്യാഗരാജുനിരുപാധി കഡൈ
യർച്ചിഞ്ചു (തു)

തുളസീ വില്വമല്ലികാദി ജലജസുമമുല തുളസി, കൂവളം (ഇലകളും) മല്ലിക താമര എന്ന പുഷ്പങ്ങളും; പൂജല പൂജയെ, ഗൈകൊനവെ–സ്വീകരിച്ചാലും, ജലജാസന സനകാദികർച്ചിത– ബ്രഹ്മാവിനാലും സനകാദി മഹർഷികളാലും പൂജിക്കപ്പെട്ടവനേ! ജലദാഭ–കാർമേഘത്തിന്റെ നിറമുള്ളവനേ! സുനാഭ–ഭംഗിയുള്ള നാഭിയുള്ളവനേ! വിഭാകരഹൃഭാകരഹ്റജ്ജലേശഹരിണാങ്ക–സൂര്യവംശമാകുന്ന സമുദ്രത്തിനു ചന്ദ്രനായവൻ, സുഗന്ധ–പരിമളമുള്ള, (തുളസി....)ഉരമുന–മാറിടത്തിൽ, മുഖമുന–മുഖത്തിൽ, ശിരമുന–ശിരസ്സിൽ, ഭുജമുന–കൈകളിലും, കൺകളിലും, കാലടികളിലും, കരുണതോ– –കാരുണ്യത്തോടെ, നെനരുതോ—പ്രേമത്തോടെ, പരമാനന്ദമുതോ–പരമാനന്ദത്തോടെ. നിരതമുനു–എല്ലായ്പ്പോഴും, ത്യാഗരാജ്ഞ–ത്യാഗരാജൻ, നിരുപാധികമൈ–ലൗകികാവശ്യമൊന്നും ഇല്ലാതെ, അർച്ചിഞ്ചു–ചെയ്യുന്ന ആരാധന.

പരിമളം വീശുന്ന തുളസി, വില്വം എന്നീ ഇലകളാലും മല്ലിക, താമര മുതലായ പൂക്കളാലും ഞാൻ ചെയ്യും പൂജയെ സ്വീകരിച്ചാലും, ബ്രഹ്മാവ് സനകാദി മുനികൾ എന്നിവരാൽ ആരാധിക്കപ്പെട്ടവനേ! കാർമുകിൽവർണ്ണ! പത്മനാഭ! സൂര്യവംശമാകുന്ന സമുദ്രത്തിനു ചന്ദ്രനായവനേ! (രഘുവംശോദ്ധാരകൻ) നിന്തിരുവടിയുടെ മാറിലും മുഖത്തും തലയിലും കൈകളിലും കൈപ്പടങ്ങളിലും തിരുവടികളിലും (പൂവിട്ടു) മനസ്സലിഞ്ഞ സ്നേഹത്തോടും പരമാനന്ദത്തോടും സദാ ഈ ത്യാഗരാജൻ അന്യചിന്ത കൂടാതെ ചെയ്യുന്ന (ആരാധനയെ സ്വീകരിച്ചാലും.)




## 69

ധേനുക–ആദി

പ. തെലിയലേരു രാമ ഭക്തിമാർഗ്ഗമുനു (തെ

അ. ഇലനന്തട തിരുഗുചുനു
ഗല്ലുവരി ഞ്ചേദരു ഗാനി (തെ)

ച. വേഗ ലേചിനീട മുനിഗി ഭൂതി ബൂസി
വേള്ളനെഞ്ചി വെലികി ശ്ലാഘനീയുലൈ
ബാഗ പൈക മാർജ്ജനലോലുലൈ
രേഗാനി ത്യാഗരാജവിനുത! (തെ)

തെലിയലേരു– (ജനത്തിനു) അറിഞ്ഞുകൂടാ, രാമഭക്തിമാർഗ്ഗമുനു–(മോക്ഷത്തിന്നു) രാമഭക്തിയാകുന്ന മാർഗ്ഗം, ഇലനന്തട (ഇലനു+അന്തട) ലോകത്തിലെവിടേയും, തിരുഗുചുനു—അലഞ്ഞു നടക്കുക, കല്ലുവരിഞ്ചെ ദരു—സ്വപ്നം കാണുക (സ്വാനുഭവമില്ലാതെ ചിന്തിക്കുക) കാനി–പക്ഷേ, വേഗലേചി–വേഗത്തിൽ (രാവിലെ, നേരത്തെ) ഉണർന്നിട്ടു, നീട മുനിഗി–വെള്ളത്തിൽ മുങ്ങിയിട്ടു (കുളിച്ചിട്ടു), ഭൂതിബൂസി–ഭസ്മം പൂശിയിട്ടു, വെള്ളനെഞ്ചി–വിരലെണ്ണി (നാമജപം). വെലികി–പുറമേക്കു, ശ്ലാഘനീയുലൈ–ശ്ലാഘനീയന്മാരായി, ബാഗ–വളരെ, പൈകമാർജ്ജനലോലുലൈരേ. (പൈകമു+ആർജ്ജന+ലോലുരു+അയിരേ) പണം സമ്പാദിക്കുന്നതിൽ തല്പരരായി ത്തീരുന്നു. കനി–പക്ഷേ.

രാമഭക്തിയാണ (മോക്ഷത്തിന) മാഗ്ഗമെന്ന (ജനം) അറിയുന്നില്ല. അവർ നാടാകെ ചുററി നടന്ന സ്വപ്നം കണ്ടുകൊണ്ടിരിക്കുന്നു. (അവർ ഭക്തന്മാരാണെന്ന നടിച്ചു.) ഉഷസ്സിന്നു ഉണർന്ന, കുളിച്ചു ഭസ്മം പൂശി വിരലെണ്ണി (നാമം ജപിച്ച്) പുറമേയ്ക്കു നല്ലവരായി നടക്കുന്ന ഇവർ പണം സമ്പാദിക്കുന്നതിൽ ആശവെയ്ക്കുന്നതല്ലാതെ (രാമഭക്തിയെന്ന മാർഗ്ഗം അറിയുന്നില്ല)

മനശ്ശുദ്ധിയില്ലാതെ ബാഹ്യമായ ശുചീകരണമല്ല മോക്ഷസാധന. യഥാത്ഥമായ ഭക്തിയാലുണ്ടാകുന്ന ആത്മസമർപ്പണവും ഏകാഗ്രതയുമില്ലാതിരുന്നാൽ നാമജപം വ്യത്ഥം തന്നെ. അനുപല്ലവിയിൽ നാടുചുററുക എന്നതിൽ വിവക്ഷിച്ചതു കാശി, രാമേശ്വരം മുതലായപുണ്യസ്ഥലങ്ങളിലേയ്ക്കു തിത്ഥാടനം ചെയ്ക എന്നാണ്. മോക്ഷാത്ഥിക്കു രാമഭക്തി ഒന്നുമാത്രമാണു സുഗമമായ മാഗ്ഗം എന്നാണു സ്വാമികളുടെ സന്ദേശം.

പാഠഭേദം (അനുപല്ലവി) തിരുഗുചു ഗലുവരിഞ്ചേരേ.

## 70

ഗൗളിപന്തു—ആദി

| | | |
|---|---|---|
| പ. | തെരതീയഗ രാദാ ലോനി<br>തിരുപതിവെങ്കടരമണ! മത്സരമനു | (തെ) |
| അ. | പരമപുരുഷ! ധമ്മാദിമോക്ഷമുല<br>പാരദോലു ചുന്നദി നാലോനി | (തെ) |
| ച. | വാഗുരമനി തെലിയക മൃഗഗണമുലു<br>വച്ചിത ഗുലു രീതിയുന്നദി<br>വേഗമേ നീ മതമുനനുസരിഞ്ചിന<br>ത്യാഗരാജനുത! മദമത്സരമനു | (തെ) |

തെര—തിരശ്ശീല, മറ. തീയഗ രാദാ—എന്തുകൊണ്ടുനീക്കുന്നില്ല, ലോനി—എന്നുള്ളിലുള്ള മത്സരമനു— മത്സരമെന്ന, തിരുപതി വെങ്കടരമണ! പരമപുരുഷ—ധമ്മാദിമോക്ഷമുല—ധമ്മാദികളായ പുരുഷാത്ഥങ്ങളെ, പാരദോലു ചുന്നദി—അപ്രാപ്യമാക്കിത്തീർക്കുന്നു, നാലോനി—എന്റെ മനസ്സിലെ, വാഗുരമനി—വലയെന്നു, തെലിയക—അറിയാതെ, മൃഗഗണമുലു—മൃഗക്കൂട്ടങ്ങൾ, വച്ചി—വന്നു, തഗുലുരീതി—അകപ്പെടുന്നമാതിരി, ഉന്നദി—ഇരിക്കുന്നു, വേഗമേ—വേഗത്തിൽ, നീ മതമുന—നിന്റെ മനസ്സ് (ഇച്ഛ) അനുസരിഞ്ചിന—അനുസരിക്കുന്ന, ത്യാഗരാജനുത! മദമത്സരമനു—മദമാത്സര്യങ്ങളെന്നു.

അല്ലയോ തിരുപ്പതിയിൽ പ്രശോഭിക്കുന്ന വെങ്കടരമണ! എന്റെ മനസ്സിലുള്ള അസൂയയെന്ന മറയെ നിന്തിരുവടി നീക്കുകയില്ലേ പരമപുരുഷ! അതുധമ്മം, അത്ഥം(മുതല്), കാമം, മോക്ഷം എന്ന നാലു പുരുഷാത്ഥങ്ങൾ എനിക്കു പ്രാപ്യമാകാത്തവിധം എന്നിൽനിന്നു വിരട്ടിയോടിക്കുന്നു. വലയാണെന്നറിയാതെ അതിൽ ചെന്നുപെടുന്ന മാനുകളെപ്പോലെ (മാത്സര്യമാകുന്ന തിരശ്ശീല ഈ പുരുഷാത്ഥങ്ങളെ പ്രാപിക്കുന്നതിനു മറവായിരിക്കുന്നു ) നിന്തിരുവടിയുടെ ഹിതാനുസാരിയായ ഈ ത്യാഗരാജനാൽ വണങ്ങപ്പെടുവനേ! ഗവ്വ്, അസൂയ എന്ന മറ നീ നീക്കുകയില്ലേ?

ആത്മഗർഹണവും ദൈന്യോക്തിയുമുള്ള ഈ കീർത്തനം സ്വാമികൾ ദേശപര്യടനത്തിനിടയിൽ തിരുപ്പതി വെങ്കിടാചലപതി ക്ഷേത്രം സന്ദർശിച്ചപ്പോൾ ഉണ്ടാക്കിയതാണ്. സ്വാമികൾ ദർശനത്തിനെത്തിയ സമയം ദേവന്റെ വിഗ്രഹം ഒരു തിരശ്ശീലയാൽ മൂടപ്പെട്ടിരുന്നുവെന്നും ഈ കീർത്തനം പാടിയ ഉടനെ ആ മറ നീങ്ങിയെന്നും ഒരൈതിഹ്യമുണ്ട്. ഈ കഥ നേരായാലും അല്ലെങ്കിലും ത്യാഗരാജസ്വാമിയുടെ ആശയം സുവ്യക്തമാണ്. പരമാത്മാവിനെ ജീവാത്മാവിൽനിന്നു മറയ്ക്കുന്ന തിരശ്ശീല മദമാത്സര്യാദികളാണ്. ഇവ അവിദ്യ (അജ്ഞാന)യിൽനിന്നുണ്ടായതാണ്. ഭഗവദനുഗ്രഹത്താൽ ആ മറ നീങ്ങുന്നു

മൂന്നു ചരണങ്ങളിൽ ഒടുവിലത്തേതാണ് ഇതിൽ ചേർത്തതു്.

# 71

പൂർണ്ണചന്ദ്രിക ആദി

| | | |
|---|---|---|
| പ. | തെലിസി രാമചിന്തനതോ നാമമു<br>സേയവേ ഓ മനസാ | (തെ) |
| അ. | തലപുലന്നി നിലിപി നിമിഷമൈന<br>താരകരൂപുനി നിജ തത്വമുലനു | (തെ) |
| ച. | രാമായന ചപലാക്ഷുല പേരു<br>കാമാദുല പോരുവാരുവിരു<br>രാമായന ബ്രഹ്മമുനകുപേരു<br>ആ മാനവ ജനനാർത്തുല്യ ദീറു | (തെ) |

തെലിസി—അറിഞ്ഞു, അറിവോടുകൂടി; രാമചിന്തനതോ—ശ്രീരാമന്റെ സ്മരണയോടെ, ഭക്തിയോടുകൂടെ; നാമമു—നാമത്തെ; സേയവെ—ചെയ്താലും (ജപിച്ചാലും); ഓ മനസാ—അല്ലയോ മനസ്സേ; തലപുലന്നിനിലിപി—മററു ചിന്തകളെ അകററി; നിമിഷമൈന—നിമിഷ (അല്പനേര)മെങ്കിലും; താരകരൂപുനി—മോക്ഷമരുളുന്ന രൂപത്തിൽ; നിജതത്വമുലനു—പരമാത്മത്തെ, തത്വത്തെ; രാമായന—രാമ എന്നാൽ; ചപലാക്ഷുല—ചഞ്ചലാക്ഷി(സ്ത്രീ)യുടെ; പേരു—പേര്; കാമാദുല—കാമാദികൾ; പോരുവാരു വീരു—പോർചെയ്യുന്നവരാകുന്നു; രാമായന; ബ്രഹ്മമുനകുപേരു—പരബ്രഹ്മത്തിന്റെയും പേരു് (ആണ്); ആ മാനവ—അതറിയുന്നവരുടെ; ജനനാർത്തുല്യ—സംസാരദുഃഖം; ദീറു—തീർക്കുന്നതു്.

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം.

അല്ലയോ മനസ്സേ (നിന്റെ) അകത്തുള്ള പല വിചാരങ്ങളെയും അകററി ഒരു നിമിഷമെങ്കിലും താരകനാമത്തിന്റെ തത്വബോധത്തോടും ഭക്തിയോടും രാമനാമം ജപിക്കു (സങ്കീർത്തനം ചെയ്യു) രാമ എന്ന പദത്തിനു പെണ്ണെന്നും അർത്ഥമുണ്ടു്. ഈ അർത്ഥം ധരിച്ചവർക്കു് കാമാദിഷഡ്‌വർഗ്ഗത്തിനോടു പൊരുതേണ്ടിവരുന്നു, സാക്ഷാൽ പരബ്രഹ്മമാണു രാമനെന്നു ധരിച്ചവർക്കാകട്ടെ ആ നാമം സംസാരദുഃഖത്തിൽനിന്നു രക്ഷ നല്കുന്നു.

'എവരനി', 'സ്മരണേ സുഖമു' എന്ന കീർത്തനങ്ങളെപ്പോലെ ഈ കീർത്തനവും രാമനാമ മാഹാത്മ്യത്തെപ്പററിയാണ്. രാമനാമത്തിന്റെ വൈഭവത്താലാണല്ലോ വാല്മീകിക്ക് വൈരാഗ്യവും ജ്ഞാനവും സിദ്ധിച്ചതും അദ്ദേഹം മഹർഷിയായതും. എന്നാൽ നാമസങ്കീർത്തനം ഭക്തിയോടും ശരിയായ തത്വബോധത്തോടു കൂടിയും വേണമെന്നാണു സ്വാമികൾ ഉദ്ബോധിപ്പിക്കുന്നതു്.

## 72

ബിലഹരി–ഝമ്പ

പ. തൊലിജന്മമുന ജേയ്യദുഡ്ഡുക
തെലിസെനു രാമ (തൊ)

അ. ഫലമേമോ യരചേതി
പുണ്ഡി കദ്ദമു വലെനാ (തൊ)

ച. രാഗി പൈരുല ചെന്ത രമ്യമൗ വരിമൊലക
രാജില്ല നേർചനടരാ?
നാഗശയന! ത്യാഗരാജപാപമു തോന
നാമപുണ്യമു ചെലഗുനാ? (തൊ)

തൊലി—മുൻ, മുമ്പിലത്തെ; തൊലിജന്മമുന—മുജ്ജന്മത്തിൽ; ജേയ്യ (ചെയ്യ)—ചെയ്ത; ദുസുക—പാപങ്ങൾ; തെലിസെനു—അറിവായിരിക്കുന്നു; രാമ! ഫലമേമോ—ഫലമാണെങ്കിൽ; അരചേതി—കയ്യിന്റെ, കയ്യിലെ; പുണ്ഡികു—പഴത്തിനു്; അദ്ദമു—കണ്ണാടി; വലെനാ—വേണമോ; രാഗി—മുത്താറി; പൈരുല—വിളയുടെ; ചെന്ത—അടുത്തു; രമ്യമൗ—അഴകായ; വരി—നെല്ലു്; മൊലക—ചെടി; രാജില്ല—ശോഭിക്കുക; നേർചനടരാ—(നേർചനു+അട+രാ) പഠിക്കുമോ? നാഗ നാഗശയന! ത്യാഗരാജപാപമുതോന—ത്യാഗരാജന്റെ പാപത്തിന്റെ കൂടെ; നാമപുണ്യമു—നാമസങ്കീർത്തനത്തിന്റെ പുണ്യം; ചെലഗുനാ—ശോഭിക്കുമോ?

രാമ! ഞാൻ മുജ്ജന്മങ്ങളിൽ ചെയ്ത പാപത്തിന്റെ ഫലം ഇന്നു് അറിഞ്ഞു. കയ്യിലെ ഫലത്തിനു കണ്ണാടി വേണോ (വരണ്ട ഭൂമിയിൽ വിളയുന്ന) മുത്താറിയുടെ അടുത്തു് നല്ല നെല്ലു നട്ടാൽ അതു ശോഭിക്കുമോ? (വിളയുമോ എന്നും) എന്റെ പാപങ്ങളുടെ കൂടെ നിന്റെ നാമസങ്കീർത്തനം ചെയ്യുന്നതിന്റെ ഫലം പ്രകാശിക്കുമോ?

പാഠഭേദം: അനുപല്ലവി (നീ മഹിമ) ഫലമേമോ എന്നുണ്ടു്. നിന്റെ മഹിമയുടെ ഫലം എന്തുതന്നെയായാലും എന്നർത്ഥം. പുണ്ഡി—പുണ്ണു് എന്നും അർത്ഥം. പല്ലു് എന്നും: ഇതു് അത്ര യോജിക്കയില്ല.

നീമഹിമചേർത്തു് അനുപല്ലവി തുടങ്ങുന്നതു ശരിയാണെന്നു തോന്നുന്നില്ല. പ്രാസത്തിൽ ശ്രദ്ധിക്കുന്ന സ്വാമികൾ അങ്ങനെ രചിച്ചിട്ടുണ്ടാവുകയില്ല എന്നാണു വിചാരിക്കേണ്ടതു്. നീമഹിമ കൂടാതെതന്നെ അർത്ഥം പ്രസ്ഫുടമാണു്. പ്രശസ്തനായിരുന്ന ഒരു സംഗീതവിദ്വാൻ നീമഹിമ ഇല്ലാതെ പാടി കേട്ടിട്ടുണ്ടു്.

## 73

ശുദ്ധബങ്കാള—ആദി

പ. തൊലിനേ ജേസിന പൂജാഫലമു
ദെലിസെനു നാ പാലി ദൈവമാ (തൊ)

അ. പലുവിധമുല നേദലചി കരഗഗാ
ബലുകക നീ വട്ട നേനിട്ട ഗാക

ച. സരിവാരലലോ ജൗക ജേസി ഉ (തൊ)
ദരപോഷകുലനു പൊരുഗുന ജേസി
ഹരിദാസ രഹിത പുരമുന വേസി
ദരി ജൂപ കുണ്ഡഗ ത്യാഗരാജാർച്ചിത! (തൊ)

തൊലി–പണ്ട്, മുജ്ജന്മത്തിൽ നേ ജേസിന- ഞാൻ ചെയ്തത്, പൂജാഫലമു–പൂജാഫലം, ദെലിസെനു(തെലിസെനു) അറിയപ്പെട്ടു. നാപാലി-എന്നെ കാക്കുന്ന, ദൈവമാ–ഈശ്വരാ! പലുവിധമുല-പലവിധത്തിലും, നേ ദലചി–ഞാൻ വിചാരിച്ചിട്ട്, കരഗഗാ–മനസ്സ് വെന്തുരുകി, ബലുകക–മിണ്ടാതെ, നീ വട്ട-(നീവു+അട്ട) നീന്തിരുവടി അവിടെയും (അനാസ്ഥയോടെ,) നേനിട്ടഗാക–ഞാൻ ഇവിടെയും ഇരുന്നു, സരിവാരലലോ–(എന്റെ)സ്വജനങ്ങളിൽ, ചൗകജേസി–പരിഹസിക്കുന്ന, ഉദരപോഷണകലനു–സ്വാർത്ഥികളായവർ, (എങ്ങനെയെങ്കിലും ജീവിക്കണമെന്നു വിചാരിക്കുന്നവർ), പൊരുഗുന ജേസി–അയൽവീട്ടിൽ താമസിച്ചിട്ട്, ഹരിദാസരഹിത–വിഷ്ണുഭക്തന്മാരില്ലാത്ത പുരമുനബസി–സ്ഥലത്തു കൊണ്ടാക്കി, ദരിജൂപകുണ്ഡഗ- രക്ഷാമാർഗ്ഗമില്ലാതെ, ത്യാഗരാജാർച്ചിത–ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനേ!

അല്ലയോ എന്നെ കാക്കും ദൈവമേ, പല വിധത്തിലും മനസ്സ വെന്തുരുകി നിന്നെ വിചാരിച്ചിട്ട് നീ മിണ്ടാതെ (വിമുഖനായി) അവിടെയും ഞാൻ ഇവിടെ (അസ്വസ്ഥനായും) ഇരിക്കുന്നതു ഞാൻ മുജ്ജന്മത്തിൽ ചെയ്ത പൂജയുടെ (കുറവിനാലാണെന്നു) ഫലമാണെന്നു മനസ്സിലായി. എന്റെ സമന്മാർക്കിടയിൽ എന്നെ പരിഹാസപാത്രമാക്കി, വയറുനിറയ്ക്കുന്നതിൽ തൽപരരായവരുള്ളതും ഭക്തന്മാരില്ലാത്തതുമായ സ്ഥലത്തു താമസിപ്പിച്ച അതിൽ നിന്നും രക്ഷയൊന്നും കിട്ടാതിരിക്കുന്നതു് (മുജ്ജന്മത്തിൽ ഞാൻ ചെയ്ത പൂജാഫലമാണ്)

ചേയു ചെയ്യുക എന്ന അർത്ഥമുള്ള പൊരുഗുന ജേസി എന്നിടത്തു താമസിക്കുക എന്ന അർത്ഥം ഗ്രഹിക്കണം.

കീർത്തനം നിർവ്വേദമാണ്.

## 74

ശുദ്ധസാവേരി—ആദി

പ. ദാരിനി തെലുസുകൊണ്ടി ത്രിപുരസുന്ദരി! നിന്നെ ശരണണ്ടി (ദാ)

അ. മാരുനി ജനകഢൈന ദശരഥ ക—
മാരുനി സോദരി! ദയാകരി! മോക്ഷ (ദാ)

ച. രാജീത മണിഗണ ഭൂഷണി! മദഗജ
രാജഗമനി! ലോകശങ്കരി! ദനുജ
രാജഗുരു നിവാസരസേവ തന
കേജന്മഫലമോ കനഗൊണ്ടിനി
ആജന്മമു പെദ്ദല്യ തമ മദിലോ
നീ ജപമേ മുക്തിമാർഗ്ഗമനുകൊന്ന
രാജശേഖരുണ്ഡു ഗു ശ്രീ ത്യാഗ—
രാജമനോഹരി! ഗൗരി പരാത്പരി (ദാ)

ദാരിനി—മാർഗ്ഗം (മോക്ഷത്തിനു), തെലുസുകൊണ്ടി—(ഞാൻ)അറിഞ്ഞു, കണ്ടുപിടിച്ചു— ത്രിപുരസുന്ദരി! നിന്നേ ശരണണ്ടി—നിന്നെ ശരണം പ്രാപി ക്കുന്നു മാരുനി-കാമദേവന്റെ, ജനകഢൈന—അച്ഛനായ, ദശരഥ കുമാരുനി—ശ്രീരാമന്റെ സോദരി, ദയാകരി! മോക്ഷ (ദാരിനി) രാജീത മണിഗണ ഭൂഷണി—പ്രകാശിക്കുന്ന രത്നങ്ങളണിഞ്ഞവരം, മദഗജരാജ ഗമനേ—മദിച്ച ആന ത്തലവനെപ്പോലെ നടയുള്ളവരം, ലോകശങ്കരി—ലോകർക്കു സുഖത്തെ ചെയ്യുന്നവരം, ദനുജരാജഗുരു (നി)— അസുരരാജാവിന്റെ ഗുരു അതായതു ശുക്രൻ, വാസര—വെള്ളിയാഴ്ച, സേവ-പൂജ ദർശനം, തനകു—നിന്തിരുവടിക്കു, ഏജന്മഫലമു-മുജ്ജന്മ— പുണ്യഫലം കനഗൊണ്ടിനി—ഞാൻ കണ്ടിരിക്കുന്നു, അറിഞ്ഞിരിക്കുന്നു, ആജന്മമു-ജനനം മുതൽ, പെദ്ദല്യ—മഹാന്മാർ, തമമദിലോ-അവരുടെ മനസ്സിൽ, നീ ജപമേ—നിന്റെ നാമസങ്കീർത്തനം, മുക്തിമാർഗ്ഗമു-മുക്തിക്കുള്ള മാർഗ്ഗം, അനുകൊന—വിചാരിക്കുക, ധരിക്കുക, രാജശേഖരുണ്ഡു—ചന്ദ്രശേഖരൻ ശ്രീ ത്യാഗരാജ മനോഹരി—ശിവന്റെ ദയിത, ഗൗരി, പരാത്പരി!

ദേവി ത്രിപുരസുന്ദരി, മുക്തിമാർഗ്ഗം ഞാനറിഞ്ഞു, (അതിനായി) നിന്നെ ശരണം പ്രാപിച്ചിരിക്കുന്നു, കാമദേവന്റെ അച്ഛനും ശ്രീരാമന്റെ സോദരിയുമായ ദേവി! കാരുണ്യം നിറഞ്ഞവളേ! മോക്ഷം തരുന്ന (വഴി....)

മിന്നും രത്നമണിഞ്ഞവളേ! ഗജരാജന്റേതുപോലെ നടയുള്ളവളേ! ജന ത്തിനു സുഖം കൊടുക്കുന്നവളേ! വെള്ളിയാഴ്ച നിന്തിരുവടിയുടെ ദർശനം ലഭിച്ചതു എന്റെ മുജ്ജന്മ സുകൃതഫലത്താലാണെന്നു ഞാൻ വിചാരിക്കുന്നു.

ജനനം മുതൽ (ജീവകാലം മുഴുവൻ) നിന്റെ നാമസങ്കീർത്തനമാണ് മുക്തിമാർഗ്ഗമെന്നു മഹാത്മാക്കൾക്കു (ജ്ഞാനികൾക്കു) അറിയാം. അല്ലയോ പരമശിവന്റെ ദയിതേ, ഗിരി, പരാത്പരി!

മൂന്നു ചരണങ്ങളിൽ ഒടുവിലത്തേതാണിതു.

തിരുവൊററിയൂർ ക്ഷേത്രത്തിലെ ദേവിയെപ്പററിയാണു ഈ കീർത്തനം.

## 75

ഗൗള—ആദി

പ. ദുഡുകുഗല നന്നേ ദൊര—
കൊഡുകു ബ്രോചുരാ? യെന്തോ (ദു)

അ. കഡു ദുർവ്വിഷയാ കൃഷ്ടുഡൈ
ഗഡിയഗഡിയകു നിണ്ഡാരു (ദു)

ദുഡുകുഗല-ദുഷ്കർമ്മങ്ങൾ (സാഹസങ്ങൾ) ചെയ്യുന്ന; നന്നേ-എന്നെ; ദൊരകൊഡുകു—രാജകുമാരൻ; ബ്രോചു ാ--രക്ഷചെയ്യും; എന്തോ—ഏതു്; കഡു—കനത്ത; ദുർവ്വിഷയാകൃഷ്ടുഡൈ—ദുർവ്വിഷയങ്ങളാൽ വശീകൃതനായ; ഗഡിയഗഡിയകു—നാഴികതോറും; നിണ്ഡാരു—തികഞ്ഞ.

**കനത്ത ദുർവ്വിഷയങ്ങൾക്കു വശംവദനായി നാഴികതോറും പല ദുഷ്കർമ്മങ്ങൾ ചെയ്യുന്നവനായ എന്നെ ഏതു രാജകുമാരൻ രക്ഷിക്കും?**

ച. 1 ശ്രീ വനിതാ ഹൃദ് കുമുദാബ്ജ!
വാങ്ങ്മാനസഗോചര! (ദു)

ശ്രീ വനിതാ ഹൃത്കുമുദാബ്ജ-ലക്ഷ്മീദേവിയുടെ ഹൃദയമാകുന്ന ആമ്പലിനു ചന്ദ്രനായവൻ; വാങ്ങ്മാന സഗോചര—വാക്കിനും മനസ്സിനും അതീതമായവൻ, വർണ്ണിക്കപ്പെടുവാനോ ചിന്തിക്കപ്പെടുവാനോ കഴിയാത്തവൻ.

രണ്ടു സമസ്തപദങ്ങളും സംബോധന.

ച. 2 സകല ഭൂതമുലയന്ദു നീവൈ
യുണ്ഡഗ മദിലേക ബോയിന (ദു)

സകലഭൂതമുലയന്ദു—എല്ലാ ചരാചരങ്ങളിലും; നീവൈയുണ്ഡഗ (നീവു+ എ+ഉണ്ഡഗ) നീ മാത്രമാണുള്ളതെന്നു്; മദിലേക ബോയിന-ബോധമില്ലാതെയായ.

3. 3 ചിരുത പ്രായമു നാഡെ ഭജനാമൃത
രസവിഹീന കുതർക്കുഡൈന (ദു)

ചിരുതപ്രായമുഡൈന—ചെറിയ പ്രായത്തിൽത്തന്നെ; ഭജനാമൃതരസവിഹീന—നിന്റെ ഭജനമാകുന്ന അമൃതിന്റെ രസം അറിയാത്തവനായും (ഭക്തിയില്ലാത്തവനായും); കുതർക്കുഡൈന—ദുസ്തർക്കങ്ങളിൽ തത്പരനായും....

ച. 4 പരധനമുലകൊരകു നൊരുല മദിനി
കരഗ ബലികി കഡുപുനിമ്പ തിരിഗിനട്ടി (ദു)

പരധനമുല കൊരകു—അന്യന്റെ മുതലിനുവേണ്ടി; നൊരുല (ന+ ഒരുല) പലരുടേയും; മദിനി—മനസ്സ്; കരഗ—അലിയിച്ചു; പലികി—സംസാരിച്ചു; കഡുപു-വയറു്; നിമ്പ—നിറച്ചു; തിരിഗിനട്ടി—അലഞ്ഞുനടന്നു്....

**പരധനം കൊതിച്ചു പലരോടും സേവപറഞ്ഞു് അവരുടെ മനം മയക്കി ഉദരപൂരണം ചെയ്തു് അലയുന്ന....**

ച. 5 തന മദിനി ഭുവിനി സൗഖ്യപു ജീവനമേ
യനചുസദാ ദിനമുലു ഗഡിപേ (ദു)

തന തന്റെ; മദിനി—മനസ്സിൽ; ഭുവിനി—ഭൂമിയിൽ; സൗഖ്യപു—സൗഖ്യം; ജീവനമേ—ജീവിച്ചിരിക്കുന്നതു്; അനചു—എന്നുവിചാരിച്ചു്, സദാ; ദിനമുലു—ദിവസങ്ങൾ; ഗഡിപേ—കഴിക്കുന്ന.

സുഖമായിജീവിക്കുന്നതു് അല്ലെങ്കിൽ ജീവിച്ചിരിക്കുന്നതുതന്നെ ജീവിതലക്ഷ്യമെന്നു വിചാരിച്ചു കാലം കളഞ്ഞിട്ടുള്ള (ദുഡുകുഗലനന്നേ)

ച. 6 തെലിയനി നടവിട ക്ഷുദ്രുല വനിതല
സ്വവശമൌടകുപദേശിഞ്ചി
സന്തസില്ലി സ്വരലയമ്പുലെറുങ്ഗകന
ശിലാത്മുലൈ സുഭക്തുലകു സമാനമന (ദു)

തെലിയനി—അറിവില്ലാത്തവരായ, മൂഢന്മാരായ; നടവിട—നടന്മാരും വിടന്മാരും (ആട്ടക്കാരും സ്ത്രീലമ്പടന്മാരും), ക്ഷുദ്രുല—താണ ജാതിക്കാർ; വനിതല—സ്ത്രീകളും; സ്വവശമൌടക (സ്വവശമു + ഔടക)—തന്റെ സ്വാധീനത്തിലാക്കുവാൻ; ഉപദേശിഞ്ചി—ഉപദേശിച്ചിട്ടു്; സന്തസില്ലി—സന്തോഷിച്ചു്; സ്വരലയാംബുല + എറുങ്ഗകന—സ്വരതാളങ്ങളുടെ ജ്ഞാനമില്ലാതെ; ശിലാത്മുലൈ—കഠിനഹൃദയനായി; സുഭക്തുലകു—സത്ഭക്തന്മാർക്കു്; സമാനമന—സമാനനായി.

മൂഢരായ നർത്തകരേയും സ്ത്രീലമ്പടന്മാരേയും താണജാതിക്കാരേയും സ്ത്രീകളെയും ഉപദേശിച്ചു് അവരെ സ്വാധീനിച്ചും അതിൽ സന്തോഷംപൂണ്ടും സംഗീതജ്ഞാനമില്ലാതെ നല്ല ഭക്തനാണെന്നു ഭാവിച്ചുകൊണ്ടിരുന്ന കഠിനഹൃദയനായ (ദുഡുകുഗല നന്നേ)

ച. 7 ദൃഷ്ടികി സാരമ്പഗു ലലനാസദനാർ
ഭക സേനാമിത ധനദുലനു
ദേവദേവ! നെരനമ്മി തിനീ ഗാകനു
പദാബ്ജഭജനമ്പു മരചിന (ദു)

ദൃഷ്ടികി—കാഴ്ചയ്ക്കു്; സാരമ്പഗു—യോഗ്യതയുള്ള; ലലന—സ്ത്രീ; സദനം—വീടു്; അർഭക—പുത്രൻ; സേന—സൈന്യം; അമിതം—വളരെ; ധനം; അദ്യുലനു—മറ്റും; ദേവദേവ; നെര—മുഴുവനും; നമ്മിതിനി—വിശ്വസിച്ചു: ഗായ; കനു—അതുകൊണ്ടു്; പാദാബ്ജ ഭജനമു—നിന്റെ പാദാരവിന്ദത്തെ സ്മരിക്കുക; മരചിന—മറന്നു.

കാഴ്ചക്കു ഭംഗിയുള്ള സ്ത്രീ (ഭാര്യ)യും, വീടും, പുത്രരും, ദാസന്മാരും ധാരാളം പണവും മറ്റും ശാശ്വതമെന്നു ചിന്തിച്ചതുകൊണ്ടു് അല്ലയോ ദേവദേവ! അങ്ങയെ ഭജിക്കാൻ മറന്നുപോയ (ദുഡുകുഗലനിന്നേ)

ച. 8 ചക്കനിമുഖ കമലമ്പുനു സദാ
നാമദിലോ സ്മരണ ലേകനേ
ദുർമദാന്ധ ജനുല കോരി പരിതാപ
മുല ചെദഗിലി നൊഗിലി ദുർവിഷയ
ദുരാസലനു രോയലേക സതതമു
പരാധുഡൈ ചപല ചിത്തുഡൈന (ദു)

ചക്കനി—സുന്ദരമായ; മുഖകമലംബുനു—മുഖകമലത്തെ; സദാ; നാ + മദിലോ—എന്റെ മനസ്സിൽ; സ്മരണ + ലേക—സ്മരണയില്ലാതെ; നേ—ഞാൻ; ദുർമദാന്ധ + ജനുല—അഹങ്കാരം കൊണ്ടു് ബുദ്ധിയില്ലാതായവർ; കോരി—ആശിച്ചു

**പരിതാപമുലാച-**ദുഃഖങ്ങളാൽ, **തഗിലി-**അവശനായി, **നോഗിലി** കഷ്ട പ്പെട്ട്, **ദുർവ്വിഷയ, ദുരാസലന-**ദുരാഗ്രഹങ്ങളെ, **രോയലേക-**അകററുവാൻ, കഴിയാതെ, **സതതമു-**എപ്പോഴും, **അപരാധനൈ-**—തെററുകാരനായി **ചപല ചിത്തുഡൈന-**ചഞ്ചല ഹൃദയനായി–

നിന്തിരുവടിയുടെ കോമളമായ മുഖകമലത്തെ എന്നും സ്മരിക്കാതെ ഞാൻ നീചന്മാരുടെ സഹവാസം തേടിക്കൊണ്ടും വിഷമതകളിലകപ്പെട്ടു കഷ്ട പ്പെട്ടും വിഷയസുഖങ്ങളേയും ദുരാഗ്രഹങ്ങളേയും അകററി നിർത്തുവാൻ കഴി യാത്തവനും ചപലനും അപരമധിയുമായ (ദുഡുകുഗല)

ച. 9. മാനവതനു ദുർലഭമനുചുനെഞ്ചി
പരമാനന്ദ മൊന്ദലേക
മദമത്സര കാമലോഭ മോഹമുലകു
ദാസുഡൈ മോസബോതി ഗാക
മോദടി കുലജുഡഗുചു ഭുവിനി ശൂദ്രുല
പനുലു സല്പുചുനു യുണ്ടിനി ഗാക
നരാധമുലനു ഗോരി സാരഹീന
മതമുലനു സാധിമ്പ താരുമാരു (ദു)

**മാനവതനു-**മനുഷ്യജന്മം, **ദുർലഭമു-**ദുർലഭം, **അനുചു-**ഇങ്ങനെ, **എഞ്ചി-**വിചാരിച്ച്, **പരമാനന്ദ മൊന്ദലേക-**—സന്തോഷിക്കുവാൻ കഴിയാതെ, **മദമ ത്സര കാമലോഭമോഹമുലകു-**മദാദികൾക്ക, **ദാസുഡൈ-**അടിമപ്പെട്ട, **മോസ ബോതിഗാക-**തീർച്ചയായും വഞ്ചിതനായി, **മോദടി-**ആദ്യത്തെ, **കുലജുഡ-**കുലത്തിൽ (ജാതിയിൽ)ജനിച്ച, **അഗുചു-**ആണെങ്കിലും, **ഭുവിനി-**ഭൂമിയിൽ, **ശൂദ്രുലു-**—ശൂദ്രന്മാർ, **പനുലു-**പ്രവൃത്തികൾ, **സൽപ്പചുനു-**ചെയ്തുകൊണ്ട്, **ഉണ്ടി നിഗാക-**ആയിരുന്നു, **നരാധമലു-**നീചന്മാർ, **കോരി-**ആശിച്ച, **സാരഹീന-**— നിസ്സാരങ്ങളായ, **മതമുലനു-**മതങ്ങളെ, **സാധിമ്പ-**ആചരിച്ച, **താരുമാരു-**താറുമാറ്.

മനുഷ്യജന്മം ദുർല്ലഭമാണെന്ന ബോധത്തോടെ പരമപുരുഷാർത്ഥസി ദ്ധിക്കായി അതിനെ ഉപയോഗിക്കാതെ) സന്തോഷിക്കാതെ ഞാൻ മദമാത്സ ര്യകാമലോഭമോഹങ്ങൾക്ക വശംവദനായി കെട്ടുപോയി, ബ്രാഹ്മണനായി ജനിച്ച ഞാൻ അധമരുടെ കർമ്മങ്ങൾ ചെയ്തു. നീചസംസർഗ്ഗം കൊണ്ടു നിസ്സാരങ്ങളായ മതങ്ങൾ വിശ്വസിച്ച ജീവിതം താറുമാറാക്കി.

ച. 10. സതുലകൈ കൊന്നാള്ളാസ്തികൈ
സുതുലകൈ കൊന്നാള്ള ധന
തതുലകൈ ദിരിഗതി നയ്യ
ത്യാഗരാജാപ്ത! യിടുവണ്ടി (ദു)

**സതുലകൈ-**ഭാര്യമാർക്ക്, **കൊന്നാള്ളു-**—ചില ദിവസങ്ങൾ, **ആസ്തി കൈ-**മുതലിനുവേണ്ടി, **സുതുലകൈ-**മക്കൾക്കുവേണ്ടി, **കൊന്നാള്ള, ധനതതുല കൈ-**പണം നേടുവാനായി, **തിരിഗിതിനയ്യ-**അലഞ്ഞുനടന്നിട്ടുണ്ട് അയ്യ! **ത്യാഗരാജാപ്ത! ഇടുവണ്ടി-**ഇതുപോലെ.

ചില കാലത്തു ഭാര്യക്കു വേണ്ടിയും, ചിലപ്പോൾ സ്വത്തിനുവേണ്ടിയും ചിലപ്പോൾ മക്കൾക്കുവേണ്ടിയും ചിലപ്പോൾ പണമുണ്ടാക്കാൻ വേണ്ടിയും ഞാൻ അലഞ്ഞു നടന്നു സ്വാമി! ത്യാഗരാജനു പ്രിയപ്പെട്ടവനെ! എന്നെപ്പോലെ ദുഡുകുഗല

പഞ്ചരത്ന കീർത്തനങ്ങളിൽ ഒന്നാണിതു

ഭാഗവതോത്തമനും നിഷ്കളങ്കനുമായ സ്വാമികൾ ആത്മഗർഹണപരമായ ഈ കീർത്തനത്തിൽ താനൊരു സാധാരണക്കാരനാണെന്നു ഭാവിക്കുകയാണ്. ദുർജ്ജനം കൂടി ശരണാഗതരാകുമ്പോൾ ഭഗവാൻ അവരെ രക്ഷിക്കുമെന്നു സാരം.

ചരണം 6-ൽ ക്ഷുദ്രല പാഠമേയുള്ളു. ഇവിടെ ശൂദ്രപദത്തിനു വിദ്യാവിഹീനൻ എന്നേ അർത്ഥമുള്ളൂ. സ്വാമികളുടെ ദേശകാലങ്ങളിൽ ശൂദ്രന്മാർ അത്തരക്കാരായിരുന്നു.

# 76

രഞ്ജനി–രൂപകം

പ. ദുർമ്മാർഗ്ഗ ചരാമുലനു
ദൊര നീവന ജാലരാ (ദു)

അ. ധർമ്മാത്മക! ധനധാന്യമു
ദൈവമു നീ വൈയുണ്ഡഗ (ദു

ച. പലുക ബോടിനി സഭലോന
പതിതമാനവുല കോസഗ
ഖലുല നെച്ചട ബോഗഡനി
ശ്രീകര! ത്യാഗരാജവിനുത! (ദു)

ദുർമ്മാർഗ്ഗചരമൂലനു–പിഴച്ചവഴിയിൽ സഞ്ചരിക്കുന്നവരെ ദുർജ്ജനത്തെ, ദൊര നീവന (ദൊര+നീവു+അന) നീ പ്രഭുവെന്നു; ചാലരാ–എനിക്കു വയ്യ. ധർമ്മാത്മക–ധർമ്മം മൂർത്തീകരിച്ചവനേ! ധനധാന്യ ദൈവമു നീ വൈയുണ്ഡഗ–(ധനധാന്യദൈവമു +നീവു+ഐ+ഉണ്ഡഗ) ധനധാന്യങ്ങളും ദൈവവുമെല്ലാം നീയായിരിക്കേ; പലുക—സംസാരം, വാക്കു; ബോടിനി–സരസ്വതിയെ; സഭലോന–സദസ്സിൽ: പതിതമാനവുലകു–നീചന്മാർക്കു, ഒസഗു–കൊടുത്തു്, അടിയറവെച്ചു്; ഖലുലൻ–മൂർഖന്മാരെ; എച്ചട–ഒരിക്കലും ബോഗഡനി–പുകഴ്ത്താത്ത. ശ്രീകര! ത്യാഗരാജനുത!

ദുർമ്മാർഗ്ഗികളായ ദുർജ്ജനത്തെ 'നിങ്ങൾ പ്രഭു' എന്നു പുകഴ്ത്താൻ എനിക്കു വയ്യ ധർമ്മം ഉടലെടുത്തവനേ! ശുഭത്തെ ചെയ്യുന്നവനേ! ത്യാഗരാജൻ പൂജിക്കുന്നവനേ! ധനധാന്യം മുതലായ സ്വത്തും ദൈവവും നിന്തിരുവടിയായിരിക്കേ–സരസ്വതിദേവിയെ (കവിത രചിച്ചു) ദുർജ്ജനത്തിന്നു അടിമപ്പെടുത്തുന്ന ദുഷ്കവികളെ ഞാൻ ഒരിക്കലും ബഹുമാനിക്കുന്നില്ല.

സ്വാർത്ഥത്തിനു വേണ്ടിയുള്ള നരസ്തുതി നിന്ദ്യമെന്നു സാരം.

ച. രോമാഞ്ചമനഘന കഞ്ചുകമു
രാമഭക്തുഡനു മുദ്ര ബിള്ളയു
രാമനാമമനു വരഖഡ്ഗ മിവി
രഞ്ജില്ല നയ്യ ത്യാഗരാജുനി കേ (ബം)

ബണ്ടു—ദാസൻ, കിങ്കരൻ; ബണ്ടുരീതി—ദാസനെന്നപോലെ; കൊലു വിയ്യവയ്യ—(കൊലുവു+ഇയ്യവയ്യ); കൊലുവു—ആസ്ഥാനം, ദർബാർ; ഇയ്യവയ്യ—തന്നാലും; രാമ! തുണ്ടവിണ്ടിവാനി—കരിമ്പുവില്ലു ധരിച്ചവൻ, (കാമൻ); മോദലൈന—മുതലായവ; മദാദുല—അഹങ്കാരം മുതലായവ; ഗൊട്ടി—തോൽപ്പിക്കുക, നശിപ്പിക്കുക; നേല നിലം; ഗൂലചേയു—വീഴ്ത്തുക (നിലംപതിപ്പിക്ക); നിജ—സ്വന്തം (ബണ്ട); രോമാഞ്ചമു—രോമാഞ്ചം; അനെ—എന്ന; ഘന—കാന്ന മായ; കഞ്ചുകമു—കവചം; രാമഭക്തുഡനു—രാമഭക്തനെന്ന; മുദ്ര; ബിള്ളയു—ആരേഖനം; രാമനാമമനു—രാമനാമമെന്ന; വരഖഡ്ഗമു ശ്രേഷ്ഠമായ വാൾ; രാജില്ലനയ്യ—തന്നാലും; ത്യാഗരാജുനികേ—ത്യാഗരാജനു മാത്രം.

അല്ലയോ ശ്രീരാമ! നിന്തിരുവടിയുടെ ദർബാറിൽ ഒരു കിങ്കരനായി (സേവകനായി) തന്നാലും (എന്നെ) കാമം മദം മുതലായ ദുർഗ്ഗുണങ്ങളെ നശിപ്പിച്ചവനായും (ഭക്തിയാലുണ്ടായ) രോമാഞ്ചമാകുന്ന കുപ്പായം ധരിച്ചവനായും, രാമഭക്തിയെന്ന മുദ്രയാൽ അലംകൃതനായും രാമനാമമെന്ന ഖഡ്ഗത്തെ ധരിച്ചവനായുമുള്ള ഈ ത്യാഗരാജനെ (സേവകനായി കല്പിച്ചാലും,)

ഭക്തന്റെ ദാസ്യഭാവമാണ് ഈ കീർത്തനത്തിൽ. രാജാക്കന്മാർക്കുള്ള അംഗരക്ഷകനെന്നപോലെ ശ്രീരാമനെ സേവനമനുഷ്ഠിക്കുവാനാണ സ്വാമികൾ അഭ്യർത്ഥിക്കുന്നത്. ഭക്തിപാരവശ്യംകൊണ്ടുണ്ടായ രോമാഞ്ചം. കാമാദികളായ വൈരികളെ ഉന്മൂലനാശംചെയ്യുന്നതിനു ശക്തമായ ആയുധമാണല്ലോ രാമനാമം. ഭഗവാന്റെ കിങ്കരപദവിക്ക് വേറെന്തു യോഗ്യത വേണം!

തവദാസോഹം (പുന്നാഗവരാളി). ഉപചാരമു (ഭൈരവി) എന്ന കീർത്തനങ്ങളിലെ ഭാവംതന്നെയാണ് ഇതിലും.

പാഠഭേദം: മദാദുലഗൊട്ടി എന്നിടത്തു് മദാദുല ബട്ടി, രോമാഞ്ചമനു എന്നിടത്തു് രോമാഞ്ചമനേ.

# 111

ബഹുദാരി—ആദി

പ. ബ്രോവ ഭാരമാ രഘുരാമ!
ഭുവനമെല്ല നീവൈ നന്നൊ കനി (ബ്രോ)

അ. ശ്രീ വാസുദേവ! അണ്ഡകോടുല ക-
ക്ഷിനി ഉഞ്ചുകോലേദാ? നന്നു (ബ്രോ)

ച. കലശാംബുധി ലോ ദയതോ നമ
രുലകൈ യദിഗാക ഗോപി
കലകൈ കൊണ്ഡലെത്തലേദാ?
കരുണാകര! ത്യാഗരാജുനി (ബ്രോ)

ബ്രോവ—രക്ഷിക്കുക; ഭാരമാ—ഭാരമാണോ? രഘുരാമ! ഭുവനമെല്ല (ഭുവനമു+എല്ല)—ലോകമെല്ലാം; നീവൈ—നീ തന്നെ; നന്നൊകനി (നന്നു+ഒകനി) ഞാൻ ഒരുവനെ; ശ്രീവാസുദേവ! അണ്ഡകോടുല—കോടിക്കണക്കിലുള്ള ബ്രഹ്മാണ്ഡങ്ങളെ; കുക്ഷിനി—വയററിൽ; ഉഞ്ചുകോലേദാ—അടക്കിവെച്ചിട്ടില്ലേ; നന്നു—എന്നെ; കലശാംബുധിലോ—പാൽക്കടലിൽ; ദയതോ—ദയയോടെ; അമരുലകൈ—ദേവന്മാർക്ക വേണ്ടി; അതിഗാക—അതിനുപുറമെ; ഗോപികലകൈ—ഗോപസ്ത്രീകൾക്ക വേണ്ടി; കൊണ്ഡലു—പർവ്വതങ്ങളെ; എത്തലേദാ—പൊന്തിച്ചില്ലേ; കരുണാകര! ത്യാഗരാജുനി—ത്യാഗരാജനെ.

അല്ലയോ രഘുരാമ! ലോകമെല്ലാം നിറഞ്ഞിരിക്കുന്ന അങ്ങയ്ക്ക് (ഈ ത്യാഗരാജകുമാരൻ) ഒരുവനെ രക്ഷിക്കുക ഒരു ഭാരമാണോ? ശ്രീകൃഷ്ണ് നിന്തിരുവടി വയററിലല്ലേ ബ്രഹ്മാണ്ഡങ്ങളെല്ലാം അടക്കിവെച്ചിരിക്കുന്നത്? ദേവകൾക്ക വേണ്ടി പാൽക്കടലിലെ (മന്ദരം) പർവ്വതത്തെയും, ഗോപികൾക്ക വേണ്ടി (ഗോവർദ്ധനഗിരിയെയും) ദയയോടെ ഉയർത്തിയില്ലേ? കരുണാകര! ത്യാഗരാജനെ രക്ഷിക്കുക ഭാരമോ? സ്വാമികൾ അഭ്യർത്ഥിക്കുന്ന രക്ഷ സംസാരക്ലേശത്തിൽനിന്നുള്ള മോചനമാണ്.

## 112

### ശ്രീരഞ്ജിനി—ദേശാദി

പ. ഭുവിനി ദാസുഡനേ പേരാസചേ
ബൊങ്കുലാഡിതിനാ ബുധമനോഹര (ഭു)

അ. അവിവേക മാനവുല ഗോരി കോരി
അഡ്ഡത്രോവ ദ്രൊക്കിതിനാ ബ്രോവവേ (ഭു)

ച. ചാലസൗഖ്യമോ കഷ്ടമോ നേനു
ജാലി ജെന്ദി നിനാ സാരിവാരിലോ
പാലമുഞ്ചിന നീടമുഞ്ചിന
പാദമുലേഗതി ത്യാഗരാജനുത! (ഭു)

ഭുവിനി—(ഈ) ലോകത്തിൽ; ദാസുഡനേ—ഞാൻ (നിന്റെ) ദാസനാണ; പേരാസചേ—അത്യാഗ്രഹം കൊണ്ട്; ബൊങ്കുലു—നുണകൾ; ആഡിതിനാ—പറഞ്ഞുവോ; ബുധമനോഹര—പണ്ഡിതന്മാർക്ക മനോഹരനായവനേ! അവിവേകമാനവുല—ബുദ്ധിയില്ലാത്ത മനുഷ്യരെ; കോരി കോരി—സേവിച്ച; അഡ്ഡത്രോവ—തെററായ വഴിയിൽ; ദ്രൊക്കിതിനാ—(ഞാൻ) പ്രവേശിച്ചുവോ; ബ്രോവവേ—രക്ഷിച്ചാലും; ചാല—വളരെ; സൗഖ്യമോ കഷ്ടമോ—സുഖമോ ദുഃഖമോ; നേനു—ഞാൻ; ജാലി—ദുഃഖത്തെ; ജെന്ദിതിനാ—അനുഭവിച്ചുവോ; സരിവാരിലോ—സജ്ജനങ്ങൾക്കിടയിൽ; പാലമുഞ്ചിന—പാലിൽമുക്കിയാലും; നീടമുഞ്ചിന—വെള്ളത്തിൽമുക്കിയാലും, പദമുലേഗതി—(നിന്റെ) കാലടികൾ; ഗതി—ശരണം; ത്യാഗരാജനുത!

അല്ലയോ ബുധമനോഹര! ഈ ലോകത്തിൽ നിന്റെ ദാസനാവണമെന്ന അത്യാഗ്രഹത്താൽ ഞാൻ അസത്യം (എന്തെങ്കിലും) പറഞ്ഞുവോ? കൂടാതെ ദുർജ്ജനങ്ങളുമായി ചേർന്നു ദുർമ്മാർഗ്ഗത്തിൽ പ്രവേശിച്ചുവോ? (ഏതായാലും)

എന്നെ രക്ഷിക്ക. ഞാൻ അനുഭവിക്കുന്നതു സുഖമായാലും ദുഃഖമായാലും അതെപ്പററി ഞാൻ ഖേദിച്ചുവോ? ജനങ്ങൾക്കിടയിൽ നീ എന്നെ പാലിൽ മുക്കിയാലും വെള്ളത്തിൽ മുക്കിയാലും എനിക്കു ഒരേഗതി നിൻെറ കാലടികൾ മാത്രം, കരുണാകര! ത്യാഗരാജനുത!

ബുധമനോഹരൻ എന്നാൽ ജ്ഞാനികൾക്കു സുന്ദരനായവൻ. ''പാലമുഞ്ചിന നീടമുഞ്ചിന'' എന്നതു തെലുങ്കിലെ ഒരു മൊഴിയാണ്. നല്ലതായാലും ശരി, തിന്മയായാലും ശരി എന്നത്ഥം. ചരണത്തിൽ സരിവാരിലോ എന്നു തുടങ്ങുന്ന ഉത്തരാർദ്ധത്തിനു സ്വജനങ്ങൾ എന്നെ ആദരിച്ചാലും അനാദരിച്ചാലും എനിക്കാശ്രയം നിൻെറ കാലടികൾ തന്നെ എന്നും അർത്ഥം പറയാം.

# 113

## നളിനകാന്തി—ആദി

| | | |
|---|---|---|
| പ. | മനവി നാലകിഞ്ചരാദടേ<br>മമ്മെല്ല തെലുപെദനേ മനസാ | (മ) |
| അ. | ഘനമൈനി രാമചന്ദ്രുനി<br>കരുണാന്തരംഗമു തെലിസിന നാ | (മ) |
| ച. | കമ്മകാണ്ഡ മതാകൃഷ്ടുലൈ ഭവ<br>ഗഹന ചാരുലൈ ഗാസി ജെന്ദഗ<br>ഗനി മാനവാവതാരുഡൈ<br>കനിപിഞ്ചിനാഡേ നഡത ത്യാഗരാജു | (മ) |

മനവി–അപേക്ഷ; ആലകിഞ്ചരാദടേ–കേട്ടുകൂടയോ; മമ്മെല്ലതെലുപദനേ (മമ്മു+എല്ല+തെല്പദനേ) എല്ലാ രഹസ്യങ്ങളും അറിയുന്ന; മനസാ–അല്ലയോ മനസ്സേ; ഘനമൈന–മഹാത്മാവായ; രാമചന്ദ്രുനി–ശ്രീരാമൻെറ; കരുണാന്തരംഗമു–കാരുണ്യം നിറഞ്ഞ മനസ്സ്; തെലിസിന–അറിയുന്ന; നാ–എൻെറ; കമ്മകാണ്ഡമതാകൃഷ്ടുലൈ–കമ്മകാണ്ഡവിധി (ഹോമാദികമ്മങ്ങൾ)കളാൽ വശീകരിക്കപ്പെട്ട, വിശ്വസിക്കുന്നവരായി; ഭവഗഹനചാരുലൈഗാസി–സംസാരമാകുന്ന കാട്ടിൽ അലയുന്നവരായി; ജെന്ദഗ–പരവശരായവരെ; ഗനി (കനി) കണ്ടു; മാനവാവതാരുഡൈ–മനുഷ്യജന്മമെടുത്തവനായി; കനിപിഞ്ചിനാഡേ-പ്രത്യക്ഷപ്പെട്ടു; നഡത-നടപടിയിൽ, ജീവിതരീതിയിൽ ത്യാഗരാജു-ത്യാഗരാജൻ

അല്ലയോ മനസ്സേ, മഹാത്മാവായ ശ്രീരാമൻെറ കാരുണ്യം നിറഞ്ഞ ഉള്ളം നല്ലവണ്ണം അറിഞ്ഞിട്ടുള്ള എൻെറ അപേക്ഷ കേൾക്കാത്തതെന്തുകൊണ്ടു? വേദോക്തമായ കർമ്മകാണ്ഡത്തിലെ അനുഷ്ഠാനങ്ങളിൽ വിശ്വസിച്ചും സംസാരമാകുന്ന കാട്ടിൽ അലഞ്ഞു കഷ്ടപ്പെട്ടിട്ടുള്ള ലോകത്തെ കണ്ടു രാമനായി അവതാരം ചെയ്തു തൻെറ ജീവിതചര്യകൊണ്ടു നേരായവഴി അവക്കു കാണിച്ചു കൊടുത്തില്ലയോ. ത്യാഗരാജൻെറ (അപേക്ഷ........

പല്ലവി മനവാല എന്നും ചരണത്തിൽ തെലിസിന എന്നിടത്തു തെല്പിന എന്നും പാഠഭേദം.

ഈ കീർത്തനത്തിൽ സ്വാമികൾ ഘന എന്ന പദം ഉപയോഗിച്ചതു ശ്രദ്ധേയമാണ്. മേഘമെന്നും ഘനത്തിനു അർത്ഥമുണ്ട്. ശ്രീരാമന്റെ കാരുണ്യം മഴപോലെ വർഷിക്കും എന്നു ധ്വനി.

ജ്ഞാനത്തിന്റെയും ധർമ്മത്തിന്റെയും മൂർത്തിഭാവമാണു ശ്രീരാമൻ, സച്ചിദാനന്ദസ്വരൂപിയായ പരമാത്മാവാണെങ്കിലും മനുഷ്യനായിത്തന്നെ ജീവിച്ചും പുരുഷാർത്ഥങ്ങൾ നേടുവാൻ നേരായവഴി ലോകത്തിനു കാണിച്ചുകൊടുത്തു.

## 114

മലയമാരുതം—രൂപകം

പ. മനസാ യെടുലോർത്തുനേ നാ
മനവി ചേകൊനവേ ഓ (മ)

അ. ദിനകരകുല ഭൂഷണുനി
ദീനുഡവൈ ഭജന ജേസി
ദിനമു ഗഡുപു മനിന നീവു
വിനവദേലേ? ഗുണവിഹീന! (മ)

ച. കലിലോ രാജസതാമസ
ഗുണമുലു ഗലവാരി ചെലിമി
ഗലസി മെലസി തിരുഗുചു മറി
കാലമു ഗഡപകനേ
സുലഭമുഗാ കഡതേരനു
സൂചനലനു തെലിയ ജേയു
ഇലനു ത്യാഗരാജുമാട
വിനവദേലേ? ഗുണവിഹീന! (മ)

മനസാ—അല്ലയോ മനസ്സേ, എടുല—എങ്ങനെ, ഓർത്തുനേ—സഹിക്കും, നാ—എന്റെ—മനവി അപേക്ഷ; ചേകൊനവേ—കേട്ടാലും; ഓ; ദിനകരകുലഭൂഷണുനി—സൂര്യവംശത്തിനു ഭൂഷണമായവനെ; ദീനുഡവൈ—വിനയത്തോടുകൂടി; ഭജനജേസി—സേവചെയ്തു; ദിനമുഗഡുപമു—കാലംകഴിച്ചു; അനിന—എന്നു പറഞ്ഞാൽ; നീവു—നീ; വിനവദേലേ—എന്തുകൊണ്ടു കേൾക്കുന്നില്ല; ഗുണവിഹീന—ഗുണമില്ലാത്തവനേ! കലിലോ—കലികാലത്തിൽ; രാജസതാമസഗുണമുലു—രാജസ്സമോഗുണങ്ങൾ; ഗലവാരി—ബാധിച്ചവരെ; ചെലിമി ഗലസി—സ്നേഹിച്ചു (സേവിച്ചു); തിരുഗുചു—ചുററിനടന്നു; മറി—വീണ്ടും. പിന്നെയും; കാലമു ഗഡപകനേ—കാലം കളയാതെ; സുലഭമുഗാ—എളുപ്പത്തിൽ; കഡതേരനു—രക്ഷക്കപ്പെടുവാൻ, മോക്ഷം കിട്ടുവാൻ; അക്കരെയ്ക്കു കടക്കുവാൻ; സൂചനലനു—സൂചനകളെ; തെലിയ ജേയു—അറിയിക്കുവാൻ; ഇലനു—ഈ ലോകത്തിൽ; ത്യാഗരാജുമാട—ത്യാഗരാജന്റെ വാക്ക്; വിനവദേലേ—കേൾക്കാത്തതെന്തു് ഗുണവിഹീന!

ഗുണമില്ലാത്ത (എന്റെ) മനസ്സേ! ഞാൻ എങ്ങനെ പൊറുക്കും? എന്റെ അപേക്ഷയെ കേൾക്ക. സൂര്യവംശത്തിനു തിലകമായ ശ്രീരാമനെ വിനയത്തോടെ ഭജനചെയ്തു (ജീവകാലം കഴിക്കേണമെന്നു ഞാൻ പറയുന്നതു

എന്തുകൊണ്ടു കേൾക്കാതിരിക്കുന്നു?) ഈ കലികാലത്തു (ഉള്ള) രാജസ്തമോഗുണങ്ങൾ നിറഞ്ഞവരു (ദുർജ്ജനങ്ങളു)മായി ചേർന്നു ചുററിനടന്നു കാലം കളയാതെ മോക്ഷസിദ്ധിക്കു സുഗമമായ മാർഗ്ഗം പറഞ്ഞുതരുന്ന ഈ ത്യാഗരാജന്റെ വാക്കു എന്തുകൊണ്ടു കേൾക്കാതിരിക്കുന്നു?

# 115

## ആഭോഗി—ആദി

പ. മനസുനിൽപ ശക്തിലേക ബോതേ
മധുരഘണ്ട വിരുല പൂജേമി ജേയുനു (മ)

അ. ഘനദുർമ്മദുഡൈ താ മുനിഗി തേ
കാവേരി മന്ദാകിനി യെടു ബ്രോചുനു (മ)

ച. സോമിദമ്മ സൊഗസുഗാണ്ഡ്റ ഗോരിതേ
സോമയാജി സ്വർഗ്ഗാർഹുഡൗനോ
കാമക്രോധുഡു തപം ബൊനർച്ചിതേ
ഗാപി രക്ഷിഞ്ചുനോ ത്യാഗരാജനുത! (മ)

മനസു–മനസ്സിനെ; നില്പ–നിർത്തുവാൻ; ശക്തിലേകപോതെ–ശക്തിയില്ലാതെ പോയാൽ; മധുര–ആസ്വാദ്യമായ, ഘണ്ട–മണി; വിരുല–പുഷ്പത്താൽ; പൂജേമി–പൂജ ഏമി–പൂജ എന്തിന്, ഘന–കനത്ത, ഏററവും ദുർമ്മദുഡൈ–അഹങ്കാരം നിറഞ്ഞ, താ–ഒരാൾ, മുനിഗിതെ–സ്നാനം, കാവേരി മന്ദാകിനി–കാവേരി ഗംഗാ (നദികളിൽ), എടു–എങ്ങനെ, ബ്രോചുനു–രക്ഷിക്കുന്നു, സോമിദമ്മ–സോമാജിയുടെ ഭാര്യ, സൊഗസുഗാണ്ഡ്റ–സുന്ദരന്മാരിൽ, കാമുകന്മാരിൽ; കോരിതേ–തൽപരയായാൽ, സോമയാജി–സോമയാഗം ചെയ്യുന്നവൻ, സ്വർഗ്ഗാർഹുഡൗനോ (സ്വർഗ്ഗ + അർഹുഡു + ഔനോ) സ്വർഗ്ഗത്തിന്നു അർഹനാകുമോ; കാമക്രോധുഡു–കാമക്രോധങ്ങളുള്ളവൻ; തപം–തപസ്സ്, ബൊനർച്ചിതേ ചെയ്താൽ. കാചി–കാത്തു; രക്ഷിഞ്ചുനോ–രക്ഷിക്കുമോ? ത്യാഗരാജനുത!

മനസ്സിനെ പിടിച്ചുനിർത്തുവാൻ കഴിയാത്തവനു മധുരമായ മണിനാദം കൊണ്ടും പുഷ്പംകൊണ്ടും പൂജിച്ചിട്ടു എന്തു ഫലം. ദുരഹങ്കാരിയായവൻ കാവേരി നദിയിലോ ഗംഗയിലോ സ്നാനം ചെയ്തുകൊണ്ടു വല്ലരക്ഷയും കിട്ടുമോ (ഇല്ലെന്നുസാരം) സോമാജിയുടെ ഭാര്യ പരപുരുഷനിൽ അനുരക്തയായാൽ സോമയാജിസ്വർഗ്ഗത്തിന്നു യോഗ്യനാകുമോ? കാമക്രോധങ്ങൾക്കു വശംവദനായവൻ തപസ്സുചെയ്താൽ അതവനെ കാത്തുരക്ഷിക്കുമോ? ത്യാഗരാജനാൽ പൂജിക്കപ്പെട്ടവനെ!

സോമയാഗം മുതലായ യാഗങ്ങൾ ചെയ്താൽ സ്വർഗ്ഗപ്രാപ്തി (മരിച്ചാൽ) ഉണ്ടാകുമെന്നാണു വിശ്വാസം; ധർമ്മശാസ്ത്രങ്ങൾ പ്രകാരം ഗൃഹസ്ഥാശ്രമിക്കു മാത്രമേ യാഗം ചെയ്തുകൂടൂ. അതിനു ധർമ്മപത്നി ഒന്നിച്ചു വേണം കർമ്മങ്ങൾ ചെയ്യുമ്പോൾ.

ചരണത്തിന്റെ ഒടുവിലത്തെ വരിയിൽ ഗാചി (കാച)കു കാശി എന്ന പാഠഭേദം കാണുന്നുണ്ട്. അപ്പോൾ രാഗദ്വേഷങ്ങൾ വെച്ചുകൊണ്ടു ഒരാൾ കാശിക്കു പോയിട്ടു എന്തു ഫലം എന്ന അർത്ഥം കിട്ടും.

## 116

### ഹിന്ദോളം—ആദി

പ. മനസു ലോനി മർമ്മമുനു തെലുസുകോ
മാനരക്ഷക! മരകതാംഗ! നാ (മ)

അ. ഇനകുലാപ്ത! നീ വേ ഗാനി വേ
രെവരു ലേരു ആനന്ദഹൃദയ! (മ)

ച. മുനുപു പ്രേമഗല ദൊരവൈ സദാ
ചനുവു നേലിനദി ഗൊപ്പഗാദയാ
കനികരമ്മുതോ നീ വേള നാ
കരമുബട്ടു ത്യാഗരാജവിനുത! (മ)

മനസുലോനി—മനസ്സിൽ; മർമ്മമുനു—രഹസ്യത്തെ; തെലുസുകോ—അറിഞ്ഞാലും; മാനരക്ഷക—മാനത്തെ രക്ഷിക്കുന്നവനേ! മരകതാംഗ—പച്ചക്കല്ലിന്റെ വർണ്ണമുള്ളവനേ! നാ—എന്റെ; ഇനകുലാപ്ത—സൂര്യവംശത്തിനു ഭൂഷണമായവനേ! നീവേ—നീതന്നെ; ഗതി—ശരണം; വേരെവരു—വേറെയാരും; ലേരു—ഇല്ല. ആനന്ദഹൃദയ—ആനന്ദസ്വരൂപ! മുനുപു—മുമ്പ്; പ്രേമഗല—പ്രേമമുള്ള; ദൊരവൈ—പ്രഭുവായിട്ട്; സദാ—എല്ലായ്പ്പോഴും; ചനുവുന—പ്രീതിയോടെ; ഏലിനദി—രക്ഷിച്ചതു; അനുഗ്രഹിച്ചതു; ഗൊപ്പ—യോഗ്യത, മാന്യത; ഗാദയാ—അല്ല അങ്ങുന്നേ! കനികരംബുതോന—ദയയോടുകൂടി; ഈ വേള—ഇപ്പോൾ; നാ കരമു—എന്റെ കൈ; ബട്ടു—പിടിച്ചു ത്യാഗരാജവിനുത!

അല്ലയോ മാനരക്ഷക! മരതകവർണ്ണ! എന്റെ ഹൃദയത്തിലെ രഹസ്യം അറിഞ്ഞാലും. സൂര്യവംശത്തിനു പ്രിയപ്പെട്ടവനേ! ആനന്ദഹൃദയ! നീയല്ലാതെ എനിക്കു വേറെ യാതൊരു ഗതിയുമില്ല. ഭക്തവത്സലനായി നീ മുമ്പു പ്രീതിയോടെ (എന്നെ) രക്ഷിച്ചതു ഒരു യോഗ്യതയല്ല. ഇപ്പോഴം കനിവോടെ എന്റെ കൈക്കു പിടിച്ചു എന്നെ രക്ഷിച്ചാലും, ത്യാഗരാജനുത!

ചരണം മൂന്നാം വരിയിൽ കനി കരംബു എന്നും നാലാംവരിയിൽ ബട്ടി എന്നും പാഠഭേദം. അർത്ഥം ഒന്നു തന്നെ.

ദ്രൗപദി വസ്ത്രാപഹരണത്തിലും മറ്റും ഭക്തന്മാരെ പാലിച്ചതിനാലാണു് മാനരക്ഷകനായതു്.

## 117

### നാടകരഞ്ജി—ആദി

പ. മനസു വിഷയ നടവിടല കൊസഗി തേ
മാ രാമുനി കൃപ ഗല്ഗുനോ മനസാ (മ)

അ. തനതല്ലു പൊകരിണ്ടികി തീസിപെട്ടി
താ ഗ്ഗുക്കലു തോലുരീതി ഗാദോ (മ)

ച. തവിടികി രങാഡ ബോയികൂടി
തപില കോതി കൊമ്പോയിനട്ട ഗാദോ?
ചെവിടികി യുപദേശിഞ്ചാനട്ട ഗാദോ?
ശ്രീത്യാഗരാജനുതനി ദലഞ്ചക (മ)

മനസു – മനസ്സ്: വിഷയ–ലൗകിക കാര്യങ്ങൾ; നടവിട്ടലകൊസഗി തേ(നട+വിടല+ഒസഗിതേ) ആട്ടക്കാർക്കു വിടന്മാർക്കു കൊടുത്താൽ; മാനമുടെ; രാമുനി കൃപ–ശ്രീരാമന്റെ കൃപ; കലഗുനോ–കിട്ടുമോ; മനസാ–മന സ്സേ! തന –തന്റെ, ഒരുവന്റെ; തലുപൊകരിണ്ടികി(തലുപു + ഒകരി + ഇണ്ടി കി) തലുപു–വാതിൽ; ഒകരി–മററവന്റെ ഇണ്ടികി–വീട്ടിലേയ്ക്കു; തീസി പെട്ടി–തുറന്നുവെച്ചു; താഗുക്കലു(താഗു+ഉക്കലു); താഗു–താൻ; ഉക്കലു–നായ്ക്കൾ; തോലു–ഓടിക്കുക; രീതി ഗാദോ–പോലെയല്ലേ; തവിടികി–തവിടിനു (വേ ണ്ടി); രങാഡ ബോയി– (രങ+ആഡ+ബോയി)–വേശ്യാലയത്തിൽ പോ വുക; കൂടി–ഭക്ഷണം; തപില–പാത്രം; കോതി–കുരങ്ങൻ; കൊമ്പോയിനട്ട– കൊണ്ടുപോകുന്നതുപോലെ; ഗാദോ—അല്ലയോ; ചെവിടികി–ചെകിടനു; ഉപ ദേശിഞ്ചിനട്ട–ഉപദേശിക്കുന്നതുപോലെ; ഗാദോ; ശ്രീത്യാഗരാജനുതനി–ത്യാഗ രാജൻ പൂജിക്കുന്നവനെ; ദലഞ്ചക–സ്മരിക്കാതെ.

ചരണത്തിന്റെ നാലാം പാദം പല്ലവിയോടു ചേർത്തു് അന്വയിക്കണം.

ത്യാഗരാജൻ ആരാധിക്കുന്ന ദേവനെ സ്മരിക്കാതെ ആട്ടക്കാരോടും ധൂർത്തന്മാരോടും ചേർന്നു സുഖഭോഗങ്ങളിൽ മനസ്സുവെച്ചാൽ നമ്മുടെ ശ്രീരാ മന്റെ കാരുണ്യം ലഭിക്കുമോ? തന്റെ (വീടിന്റെ)വാതിൽ അയൽക്കാരനു (കടം) കൊടുത്തു്, ഒരുവൻ (തുറന്നു കിടക്കുന്ന തന്റെ) വീട്ടിലേയ്ക്കു കടന്നുവരു ന്ന നായ്ക്കളെ വിരട്ടി ഓടിക്കുന്നതുപോലെയല്ലേ അതു്? തവിടിനുവേണ്ടി ചീ ത്തപ്പണി ചെയ്യാൻ ഒരുങ്ങുന്ന ഒരുവളുടെ ചോററുപാത്രത്തെ കുരങ്ങൻ കൊണ്ടു പോകുന്നതുപോലെയല്ലേ അതു്? ചെകിടന്റെ കാതിൽ ഉപദേശം ചെയ്യുന്നതു പോലെയും അല്ലേ?

അനുപല്ലവി ഇങ്ങനെയും വ്യാഖ്യാനിച്ചിട്ടുണ്ടു്: സ്വന്തം വീടു തുറന്നി ട്ടു അയൽക്കാരന്റെ വീടിനു കാവൽ നിന്നു നായ്ക്കളെ ആട്ടിക്കളയുന്നതുപോലെയ ല്ലേ?

## 118

### ശങ്കരാഭരണം—രൂപകം

പ. മനസു സ്വാധീനമൈന യാ ഘനുനികി
മറി മന്ത്രതന്ത്രമുലേല? (മ)

അ. തനുവു താന ഗാദനിയെഞ്ചു വാനികി
തപസു ചേയ നേല? ദശരഥബാല! (മ)

ച. ആജന്മമു ദുർവിഷയ രഹിതുനികി ഗ
താഗത മികയേല
രാജരാജേശ! നിരഞ്ജന! നിരുപമ!
രാജവദന! ത്യാഗരാജവിനുത! (മ)

മനസു സ്വാധീനമൈന–മനസ്സിനെ സ്വാധീനമാക്കിട്ടുള്ള; യാ–ആ; ഘന നികി–മഹാത്മാവിന്ന; മറി–കൂടതലായി; മന്ത്രതന്ത്രമുല–മന്ത്രവും തന്ത്രവും; ഏല– എന്തിന്ന? തനവു–ദേഹം; താനു–ഞാൻ; ഗാദനി(ഗാദു+അനി) അല്ലെന്ന; എ ഞ്ചുവാനിക–അറിയുന്നവന്ന; തപസു–തപസ്സ്; ചേയനേല–ചെയ്യുന്നതെന്തിന്ന; ദശരഥബാല; ആജന്മമു–ജനനം മുതൽ; ദുർവിഷയരഹിതുനികി–ദുർവിഷയ ങ്ങൾ തീണ്ടാത്തവർക്ക; ഗതാഗതമു–ഭൂതവും ഭാവിയും; ഇക–ഇനി; ഏല; രാജ രാജേശ–രാജാധിരാജ; നിരഞ്ജന–കളവററവനേ! നിരുപമ–സമനില്ലാത്തവ നേ! രാജവദനേ–മുഖം ചന്ദ്രനെപ്പോലെ ശോഭിക്കുന്നവനേ! ത്യാഗരാജവിനുത!

മനസ്സിനെ ഒതുക്കാൻ കഴിഞ്ഞിട്ടുള്ള മഹാത്മാവിന്ന മന്ത്രതന്ത്രങ്ങൾ എ ന്തിന്ന്? ദേഹമല്ല താനെന്ന ബോധം വന്നവന്ന തപസ്സ ചെയ്യേണ്ടുന്ന ആവശ്യ മെന്തു? അല്ലയോ ദശരഥബാല! ജനിച്ചമുതൽ ദുർവ്വിഷയങ്ങളിൽ പെടാത്തവന്ന ഭൂതകാലത്തെയോ ഭാവിയെയോ പററി ചിന്ത എന്തിന്ന്?

ഗതാഗതത്തിന്ന ജനനമരണ പരമ്പരയെന്ന അർത്ഥം കല്പിക്കാം. മുജ്ജന്മ കർമ്മവും അതിന്റെ വരാനിരിക്കുന്ന ഫലങ്ങൾ എന്നും അർത്ഥം പറയാം– ''മനസ്സുനില്ല'' എന്ന ആഭോഗി കീർത്തനത്തിൽ മനസ്സിനെ നിയന്ത്രിക്കാൻ വയ്യാത്തവരുടെ ദുരവസ്ഥ സ്വാമികൾ വിവരിച്ചുതന്നു. ഇന്ദ്രിയനിഗ്രഹം കൊ ണ്ടു മനസ്സിനെ സ്വാധീനിച്ചവന്റെ യോഗ്യതയാണു ഇതിൽ വർണ്ണിക്കുന്നതു്.

രണ്ടു ചരണങ്ങളുള്ളതിൽ രണ്ടാമത്തെതാണിതു.



## 119

### ജയന്തശ്രീ—ദേശാദി

പ. മറുഗേലരാ ഓ രാഘവ! (മ)

അ. മറുഗേല ചരാചരരൂപ! പരാ–
തത്പര! സൂര്യസുധാകര ലോചന! (മ)

ച. അന്നി നീവനുചു അന്തരംഗമുന
തിന്നഗാ വെതകി തെലിസി കൊണ്ടിനയ്യ
നിന്നെഗാനി മദി നെന്നജാല നൊരുല
നന്നുബ്രോവവയ്യ ത്യാഗരാജനുത! (മ)

മറുഗേലരാ (മറുഗു+ഏല+രാ) മറുഗു–മറവു്; ഏല–എന്തിന്ന്; രാ(സം ബോധന); ഓ രാഘവ! മറുഗേല; ചരാചരരൂപ–ചരാചരങ്ങളായുള്ള ജഗത്തെ ല്ലാം സ്വരൂപമായവൻ; പരാത്പര–സർവ്വേശ്വര! സൂര്യസുധാകരലോചന–സൂ ര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടു കൂടിയവൻ; അന്നി–എല്ലാം; നീവനുചു (നീവു+ അനുചു) നീയെന്നു വിചാരിച്ചു; അന്തരംഗമുന–മനസ്സിൽ; തിന്നഗാ–നല്ലവണ്ണം; വെതകി–തിരഞ്ഞിട്ടു; തെലിസി കൊണ്ടിനയ്യ–എനിക്കു മനസ്സിലായി; നിന്നെ ഗാനി–നീയല്ലാതെ; മദിനെന്നജാലനൊരുല (മദിനി+അനി+എന്നനി+ചാ ലനി+ഒരുല) മനസ്സിൽ കൂടി വേറൊരു ദൈവത്തെ ഞാൻ സേവിക്കുകയില്ല; നന്നുബ്രോച–എന്നെ രക്ഷിച്ചാലും; അയ്യ–പ്രഭോ; ത്യാഗരാജനുത!

രാഘവ! നിന്തിരുവടിക്കു ഈ മറ എന്തിന്ന? ചരാചരങ്ങളുടെ രൂപത്തോ ടും സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടും കൂടിയ സർവ്വേശനുമാണല്ലൊ അങ്ങു്.

മനസ്സിൽ നല്ലവണ്ണം തിരഞ്ഞിട്ട എല്ലാം നീ തന്നെ എന്ന തത്വം അറിവായി. വേറൊരു ദേവനെ എനിക്ക ചിന്തക്കപോലും വയ്യ എന്നെ രക്ഷിച്ചാലും പ്രഭോ ത്യാഗരാജനുത!

## 120

കാംഭോജി—ആദി

പ. മാ ജാനകി ചെട്ടബട്ടഗ മഹാരാജവൈതിവി (മാ)

അ. രാജരാജവര! രാജീവാക്ഷ! വിനു
രാവണാരിയനി രാജില്ലകീർത്തിയു (മാ)

ച. കാനകേഗി യാജ്ഞമീറക മായാ
കാര മുനിചി ശിഖി ചെന്തനേയുണ്ഡി
ദാനവുനി വെണ്ടനേ ചനിയശോക
തരു മൂലനുണ്ഡി
വാനിമാടലകു കോപഗിഞ്ചി കണ്ട
വധിയിഞ്ചകനേയുണ്ഡി
ശ്രീനായക! യശമു നീകേ കല്ഗ
ജേയലേദാ? ത്യാഗരാജപരിപാല! (മാ)

മാ ജാനകി-ഞങ്ങളുടെ ജാനകി; ചെട്ടബട്ടഗ- പാണിഗ്രഹണം (വിവാഹം); മഹരാജവൈതിവി-മഹാരാജാവായി; രാജരാജവര! രാജീവാക്ഷ! വിനു-കേട്ടാലും; രാവണാരിയനി-രാവണനെ കൊന്നവനെന്ന; രാജില്ല-ശോഭിക്കുന്ന; കീർത്തിയു-കീർത്തി; കാനകേഗി (കാനക + ഏഗി) കാട്ടിൽ പോയിട്ട; ആജ്ഞാമീറക-കൽപന ലംഘിക്കാതെ; മായാകാരമുനിചി- മായാകാരത്തെ കൈക്കൊണ്ട; ശിഖിചെന്തനേ ഉണ്ഡി-അഗ്നിയിൽ നിന്നു, സ്ഥിതിചെയ്തു; ദാനവുനി വെണ്ടനേ ചനി-രാക്ഷസനെ (രാവണനെ) അനുഗമിച്ചിട്ട്; അശോകതരുമൂലനുണ്ഡി-അശോകമരച്ചുവട്ടിൽ വസിച്ചു; വാനിമാടലകു- അവൻെറ വാക്കിനു; കോപഗിഞ്ചി—കോപിച്ചു; കണ്ട-കണ്ണുകൊണ്ട്; വധിയിഞ്ചകനേയുണ്ഡി-വധിക്കാതെയിരുന്നു, ശ്രീനായക—ലക്ഷ്മീപതേ! യശമു-കീർത്തി; നീകേ കല്ഗജേയലേദാ—നിനക്കാക്കി തന്നില്ലേ? ത്യാഗരാജപരിപാല—ത്യാഗരാജനെ സംരക്ഷിക്കുന്നവനേ!

പല്ലവിയും അനുപല്ലവിയും ചേർത്ത് അന്വയിക്കണം.

അല്ലയോ രാജാധിരാജ! രാജീവാക്ഷ! കേട്ടാലു, അങ്ങ് മഹാരാജാവായതും രാവണനെ വധിച്ചുയശസ്വിയായതും ഞങ്ങളുടെ സീതയെ വിവാഹം ചെയ്തതുകൊണ്ടാണ്. (നിൻെറക്കൂടെ) ആജ്ഞലംഘിക്കാതെ ദേവി കാട്ടിലേയ്ക്കു പോന്നു; മായാരൂപം കൈക്കൊണ്ട അഗ്നിയിൽ മറഞ്ഞിരുന്നു! രാക്ഷസൻെറ കൂടെപോയി (ലങ്കയിൽ) അശോകവനികയിൽ താമസിച്ചു; (പ്രേമാഭ്യർത്ഥനയായ) അവൻെറ വാക്കുകൾ കേട്ട നോട്ടം കൊണ്ട അവനെ (കോപാഗ്നിയിൽ) നശിപ്പിക്കാതെ (രാവണാരി എന്ന) യശസ്സ് അങ്ങേയ്ക്കു ഉണ്ടാക്കി. അല്ലയോ ത്യാഗരാജൻെറ രക്ഷിതാവേ!

നിന്ദാസ്തുതിയാണ ഈ കീർത്തനത്തിൽ ഉള്ളത്. സീതയുടെ മാഹാത്മ്യത്തെ നർമ്മോക്തിയായി സ്വാമികൾ പാടുകയാണ്.

## 121

ഹമീർ കല്യാണി—ആദി

 പ. മാനമുലേദാ തനവാഡനി അഭി
മാനമുലേദാ? (മാ)

അ. കാനമുരാ നീവലെ നിമ്മോഹിനി
ഗാനരുചി തെലിയു കുശലവജനക! (മാ)

ച. നീ സമുഖമുന രവിതനയുഡു നിനു
ബാസലു ബല്കഗ രോസമുതോ സിം
ഹാസനാധിപതി ജേസിന നീകു
ദാസുഡൈന ത്യാഗരാജകരാർച്ചിത! (മാ)

മാനമു—മാനം; ലേദാ-ഇല്ലയോ; തനവാഡനി (തനവാഡു+അനി) തൻെറതായിട്ടുള്ളവരിൽ; ആശ്രിതരിൽ; അഭിമാനമുലേദ—അഭിമാനമില്ലയോ; ഗാനമുരാ-(കാനമുരാ) കാണുന്നില്ല; നീവലെ—നിന്നെപ്പോലെ, നിമ്മോഹിനി—സ്നേഹമില്ലാത്തവനെ; ഗാനരുചി—സംഗീതരസം, തെലിയു—അറിയുന്ന; കുശലവജനക—കുശലവന്മാരുടെ പിതാവേ; നീ-നിൻെറ; സമുഖമുന—മുമ്പിൽവെച്ചു, രവിതനയുഡു—സുഗ്രീവൻ, നിനു-നിന്നെ, ബാസമുലു—കൊള്ളിവാക്കുകൾ, ബല്കഗ—പറഞ്ഞു രോസമുതോ—കോപത്തോടെ; സിംഹാസനാധിപതി, രാജാവായി, ചേസിന—ചെയ്തു (വാഴിച്ചു), നീകു—അങ്ങേയ്ക്കു, ദാസുഡൈന-ദാസനായ ത്യാഗരാജാർച്ചിത-ത്യാഗരാജൻെറ കൈകളാൽ പൂജിക്കപ്പെട്ടവനേ!

അങ്ങേയ്ക്കു മാനമില്ലേ? തൻെറതായിട്ടുള്ള ജനങ്ങളെ (ആശ്രിതരെ, ഭക്തന്മാരെ) പററി അഭിമാനം കൊള്ളുന്നില്ലേ? സംഗീതരസികനായ കുശലവന്മാരുടെ അച്ഛാ! നിന്നെപ്പോലെ സ്നേഹമില്ലാത്തവനെ എവിടെയും കാണുന്നില്ല. നിൻെറ നേരിൽ നിന്നുകൊണ്ട് ദുർഭാഷണം ചെയ്ത സുഗ്രീവനെ (അഭിമാനക്ഷതത്താലുണ്ടായ) കോപം കൊണ്ടു രാജാവായി വാഴിച്ചു. (ഇല്ലേ) നിൻെറ ദാസനും കൈകൊണ്ടു പൂജ ചെയ്യുന്നവനുമായ ത്യാഗരാജനിൽ അഭിമാനമില്ലെ.

സുഗ്രീവൻെറ വാക്ക്:

''ശത്രുവിനെക്കൊണ്ടു കൊല്ലിക്കയോ തവ ചിത്തത്തി
ലോർത്തതറിഞ്ഞീല ഞാനയ്യോ
സത്യം പ്രമാണമെന്നോർത്തേനതും പുനരെത്രയും
പാരം പിഴച്ചു'' (അദ്ധ്യാത്മരാമായണം)

പാഠഭേദം—ചരണത്തിൽ സമുഖമുന എന്നതിനു് സമുഖാന.

## 122

ശ്രീരഞ്ജനി—ആദി

 പ. മാരുബല്ക കുന്നാ വേമിരാ
മാ മനോരമണ! (മാ)

അ. ജാര ചോര ഭജന ജേസിതിനാ
സാകേതസദന! (മാ)

ച. ദൂരഭാരമന്ദു നാഹൃദ
യാരവിന്ദമന്ദു നെലകൊന്ന
ദാരി നെറിഗി സന്തസില്ലി നട്ടി
ത്യാഗരാജനുത! (മാ)

മാരുബലക്ക–ഉത്തരം പറയാതെ, ഉന്നാവു–ഇരിക്കുന്നു, ഏമി–എന്തിനു, രാ–സംബോധനശബ്ദം, മാമദനാ രമണ–ലക്ഷ്മീദേവിയുടെ മനസ്സിനു ഇഷ്ടപ്പെട്ടവനെ, ജാരചോര–സ്ത്രീസേവ ചെയ്യുന്നവനും കള്ളനും, ഭജനജേസിതിനാ–ഞാൻ സേവിച്ചുവോ, സാകേതവാസ–അയോദ്ധ്യയിൽ വസിക്കുന്നവനേ! ദൂരഭാര–വളരെദൂരം, മന്ദു(സന്ധി പ്രത്യയം) നാ–എന്റെ, ഹൃദയാരവിന്ദമന്ദു–ഹൃദയകമലത്തിലും, നെലകൊന്ന–നിലകൊണ്ടിരിക്കുന്ന, ദാരി-വഴി, നെറിഗി–അറിഞ്ഞിട്ടു, സന്തസില്ലി നട്ടി–സന്തോഷിച്ചിരിക്കുന്ന, ത്യാഗരാജനാൽ വണങ്ങപ്പെട്ട.

അല്ലയോ ലക്ഷ്മീപതേ! സാകേതവാസ! അങ്ങു മറുപടി (തന്നും) അരുളിച്ചെയ്യാതിരിക്കുന്നതു എന്തുകൊണ്ട്?

സ്ത്രീസേവ ചെയ്യുന്നവനും അന്യന്റെ മുതൽ അപഹരിക്കുന്നവരുമായവരെ (ദുർജ്ജനത്തെ) ഞാൻ സേവിച്ചുവോ? (ഇല്ലല്ലോ) വളരെ ദൂരത്തിലാണെങ്കിലും (അടുത്തു) എന്റെ ഹൃദയകമലത്തിൽ നിലകൊണ്ടിരിക്കുന്ന അങ്ങയുടെ വഴി അറിഞ്ഞു സന്തോഷിച്ചിരിക്കുന്ന എനിക്കു (മറുപടി) പറയാതിരിക്കുന്നതെന്തുകൊണ്ട്?

അങ്ങയുടെ വഴി എന്നാൽ പ്രാപിക്കാനുള്ള വഴി.

## 123

### സൂര്യകാന്തം—ആദി

പ. മുദ്ദുമോമു യെലാഗു ചെലംഗേനോ?
മുനുലെട്ല ഗനി മോഹിഞ്ചിരോ (മു)

അ. കദ്ദനുചു ചിരകാലമു ഹൃദയമു
കരഗി കരഗി നില്ചുവാരി കെദുട രാമുനി (മു)

ച. മനസു നിർമ്മലമഗു ഭൂസുരകൃതമോ
മഞ്ചി പൂജാഫലമോ തൊലുതടി തപമോ
ഘനനിഭദേഹുനി ജനനസ്വഭാവമോ
ധനപതി സഖുഡൈന ത്യാഗരാജാർച്ചിതുനി (മു)

മുദ്ദുമോമു–കോമളമായ മുഖം, എലാഗു–എങ്ങനെ, ചെലങ്കേനോ–ശോഭിച്ചു, മുനുലെട്ല (മുനുലു+എട്ല) മുനികൾ എങ്ങനെ, കനി–കണ്ടിട്ട്, മോഹഞ്ചിരോ–മോഹിച്ചു, കദ്ദനുചു (കദ്ദനു+അനുചു) ഉണ്ടാകുമെന്നു ചിന്തിച്ചു, ചിരകാലമു–ഏറിയ കാലം, ഹൃദയമു–ഹൃദയം, കരഗി കരഗി—ഉരുകി, നില്ചുവാരികി—നിന്നുകൊണ്ടുള്ള ഇവരുടെ

എദുട-മുന്നിൽ; രാമുനി—രാമന്റെ; മനസു-മനസ്സ്; നിർമ്മലമഗു—ശുദ്ധമായ; ഭൂസുരകൃതമോ-ബ്രാഹ്മണരുടെ കർമ്മഫലമോ; മഞ്ചി—നല്ല; പൂജാഫലമോ—പൂജകൾ ചെയ്തതിന്റെ ഫലമോ; തൊലുതടി—ഭൂതകാലത്തെ; തപമോ—തപസ്സിനാലോ; ഘനനിഭദേഹുനി —കാർമുകിൽവർണ്ണനായവന്റെ; ജനനസ്വഭാവമോ-സഹജഗുണത്താലോ; ധനപതിസമുഡൈന—കുബേരന്റെ സഖാവായ, ത്യാഗരാജാർച്ചിതുനി-ശിവനാൽ പൂജിക്കപ്പെട്ടവന്റെ.

(ശ്രീരാമന്റെ) കോമളമായ മുഖം എങ്ങനെ ശോഭിച്ചു! (വനത്തിലുള്ള) താപസന്മാർ അതു കണ്ടു എത്ര വശീകൃതരായി. (ഭഗവതാഗമനം ഉണ്ടാകുമെന്നു) വളരെക്കാലം മനസ്സുഷ്ണിച്ചു ചിന്തിച്ചു കൊണ്ടിരുന്ന അവരെ മുമ്പിൽ കണ്ടപ്പോൾ ശ്രീരാമന്റെ (മുഖം....) നിർമ്മല മനസരായ ബ്രാഹ്മന്മാരുടെ ആശീർവാദത്താലോ, അവരുടെ പൂജാഫലത്താലോ, അവർ പണ്ടു ചെയ്ത തപസ്സിനാലോ ഭഗവദേച്ഛയാലോ (ദർശനം കൊടുത്തപ്പോൾ) കുബേരസഖാവായ ശിവനാൽ പൂജിക്കപ്പെട്ടവന്റെ (ശ്രീരാമന്റെ മുഖം എങ്ങനെ ശോഭിച്ചു!)

ഈ കീർത്തനത്തിൽ ശ്രീരാമന്റെ രൂപമഹിമയാണ് പ്രതിപാദ്യം. ശ്രീരാമൻ വനവാസം ചെയ്യാൻ കാട്ടിലെത്തി. അവിടെയുള്ള മുനിമാർക്കു ദർശനം കൊടുത്തതാണ് സന്ദർഭം; ദുഷ്ടരായ രാക്ഷസന്മാരെക്കൊണ്ടുള്ള ശല്യം തീർത്തു അവരെ രക്ഷിക്കുവാൻ ശ്രീരാമന്റെ വരവുണ്ടാകുമെന്നു ത്രികാലജ്ഞരായ മുനികൾ അറിഞ്ഞിരുന്നു. ഭക്തവത്സലനായ ഭഗവാന്റെ മുഖം അവരെ കണ്ടപ്പോൾ പൂർവ്വാധികം വിളങ്ങി. അന്യാദൃശമായ രൂപലാവണ്യം കണ്ടു മഹർഷിമാർ ഭക്തിപരവശരാകുകയും ചെയ്തു.

## 124

ദർബാർ—ആദി

പ. മുന്ദുവെനുക ഇരുപ്രക്കലെ തോഡൈ
മുരഖരഖര! രാരാ! (മു)

അ. എന്ദുഗാന നീ യന്ദമുവലെ രഘു—
നന്ദന! വേഗമേ രാരാ! (മു)

ച. ഓഗജരക്ഷക! ഓരാജകുമാര!
ഓങ്കാരസദന! രാരാ!
ഭാഗവതപ്രിയ! ബാഗ ബ്രോവവയ്യ
ത്യാഗരാജനുത! രാരാ (മു)

മുന്ദു-മുമ്പിൽ; വെനുക—പിന്നിൽ; ഇരുപ്രക്കലെ-ഇരുവശങ്ങളിലും; തോഡൈ (തോഡു) കൂട്ടു, സഹായം, മുരഖരഹര-മുരാസുരനേയും ഖരരാക്ഷസനേയും വധിച്ചവനേ! രാരാ-വന്നാലും എന്ദു—എങ്ങും; ഗാന(കാന) കാണുന്നില്ല; നീ—നിന്റെ, അന്ദമുവലെ—സൗന്ദര്യത്തെ, രഘുനന്ദന! വേഗമേ വേഗത്തിൽ, രാരാ, ഓ ഗജരക്ഷക-ഗജേന്ദ്രനെ രക്ഷിച്ചവനേ! ഓ രാജകുമാര! ഓങ്കാരസദന—പ്രണവസ്വരൂപ! ബാഗ-നന്നായി, ബ്രോവവയ്യ ബ്രോവവു+അയ്യ) രക്ഷിച്ചാലും പ്രഭോ, ത്യാഗരാജനുത! രാരാ.

മുരാസുരനേയും ഖരനേയും വധിച്ചവനേ! എൻെറ മുമ്പിലും പിന്നിലും ഇരുവശത്തും എഴുന്നെള്ളിവന്നാലും. നിൻെറ രൂപലാവണ്യം മറെറവിടേയും ഞാൻ കാണുന്നില്ല. രഘുനന്ദന– വേഗം വരു! ഗജേന്ദ്രനെ കാത്തവനേ! രാജകുമാര! ഓങ്കാരസ്വരൂപ! വരു! ഭക്തപ്രിയ! വേണ്ടുംവണ്ണം കാത്താലും പ്രഭോ! ത്യാഗരാജനുത! വരു!

ശഹാനയിലുള്ള ''ഈവസുധ'' എന്ന കീർത്തനത്തിൻെറ കുറിപ്പിൽ ശ്രീരാമസ്വാമി തന്നെ സ്വാമികളെ രക്ഷിപ്പാൻ എത്തി എന്നൊരു കഥയുണ്ടെന്നു പറഞ്ഞുവല്ലൊ. ചുരുക്കത്തിൽ ഇതാണതു്. കോവൂരിൽ നിന്നു സ്വാമികളും ശിഷ്യന്മാരും യാത്രതിരിക്കുന്ന സമയം സുന്ദരമുതലിയാർ കുറച്ചു പണം ത്യാഗരാജൻെറ സഞ്ചിയിൽ നിക്ഷേപിച്ചു ഗുരുനാഥൻ പണം വാങ്ങില്ലെന്നു ശിഷ്യന്മാർ പറഞ്ഞപ്പോഴം അതു രാമനവമിയുടെ ആഘോഷത്തിനു മാത്രമാണെന്നു ആ ഭക്തൻ പറഞ്ഞപ്പോഴം അവർ പിന്നെയൊന്നും പറഞ്ഞില്ല. കൊള്ളക്കാർ ഇവരെ പിടികൂടിയപ്പോഴം ഒന്നിച്ചുണ്ടായിരുന്ന ശിഷ്യൻ വീണ കുപ്പയ്യർ സ്വാമികളോടു പറഞ്ഞു, മുതലിയാർ സഞ്ചിയിലിട്ട സ്വർണ്ണനാണ്യങ്ങളെപ്പറ്റി. അതെല്ലാമെടുത്തു കൊള്ളക്കാർക്കു കൊടുക്കാൻ സ്വാമികഠ കല്പിച്ചു. വേറൊരു ശിഷ്യനായ തഞ്ചാവൂർ രാമറാവു പറഞ്ഞു: ''അതു പാടില്ല. ശ്രീരാമസ്വാമിക്കു മുതലിയാർ വഴിപാടായിട്ടു് തന്നതാണു് അതു ഇവക്കു് നാമെങ്ങനെ കൊടുക്കും?'' ഈ വിഷമാവസ്ഥയിലാണത്രെ ത്യാഗരാജസ്വാമികഠ ഈ കീർത്തനം പാടിയതു്. പെട്ടെന്നു കാട്ടിൽനിന്നു ചാപം ധരിച്ച രണ്ടു യുവാക്കഠ വന്നു കൊള്ളക്കാരെ എതുത്തു് അകററി. സ്വാമികളും ശിഷ്യരും യാത്ര തുടരുകയും ചെയ്തു. വില്ലാളികളെ സ്വാമികഠ കണ്ടിട്ടുണ്ടായിരുന്നില്ല. പിറേറന്നു അദ്ദേഹം ശിഷ്യന്മാരോടുകൂടി സന്ധ്യാവന്ദനത്തിനായി ഒരു ഗ്രാമത്തിൽ എത്തിയപ്പോഴം ഭയാത്ഭുതങ്ങളെക്കൊണ്ടു് മനസന്തരം വന്ന കൊള്ളക്കാർ സ്വാമികളെ കണ്ടു തൊഴുതു ക്ഷമായാചനം ചെയ്തു. കൂടെയുണ്ടായിരുന്ന ചെറുപ്പക്കാരെപ്പററി അവർ ചോദിച്ചപ്പോളാണു് ഭഗവാൻ തന്നെയാണു തന്നെ രക്ഷിക്കാനെത്തിയതെന്നു സ്വാമികഠ അറിഞ്ഞതു്. വില്ലു ധരിച്ചവരാണെന്നു അവർ വിവരിക്കുകയും ചെയ്തു.

മദ്ധ്യമപുരുഷൻ ഏകവചനപ്രയോഗം ഭഗവാനോടു ചെയ്യാൻ ത്യാഗരാജസ്വാമികഠക്കു സ്വാതന്ത്ര്യമുണ്ടു്! ഭഗവാനോടു അത്രത്തോളം അടുപ്പമുണ്ടായിരുന്നു ആ ഭക്തനു്!

രണ്ടുചരണങ്ങളുള്ളതിൽ രണ്ടാമത്തേതാണു ഇതിൽ ചേർത്തതു്.

## 125

മായാമാളവഗൗളം—ദേശാദി

പ. മേരുസമാനധീര! വരദ! രഘു—
വീര! ജൂതാമു രാരാ! മഹാ (മേ)

അ. സാരസാര! ഒയ്യാരപു നഡലനു
നീരദകാന്തിനി നീ ഠീവിനി മഹാ (മേ)

ച. അലകല മുദ്ദുനു തിലകപു തീരുനു
താളുകു ജെക്കുലചേ ദനരു നെമ്മോമുനു
ഗളമുന ശോഭില്ലു കനകഭൂഷണമുല
ദളിതദുർമ്മാനവ! ത്യാഗരാജാർച്ചിത (മേ)

മേരുസമാനധീര—മഹാമേരു പർവ്വതം പോലെ ധീരതയുള്ളവനേ; വരദ—കാമിതത്തെ തരുന്നവൻ; രഘുവീര-രഘുവീര; ചൂതാമു നിന്നെ കാണട്ടെ; രാരാ—വന്നാലും; മഹാമേരു;ഒയ്യാരപു_ ചന്തത്തിൽ; നഡലനു-നട, നടത്തം; നീരദകാന്തിനി—കാർമേഘത്തിന്റെ കാന്തിയെ; നീ—നിന്റെ; ഠീവി—അഴക്; (ഠീവിനി—അഴകിനെ); അലകല—അളകത്തിന്റെ; കുറുനിരയുടെ; മുദ്ദനു—അഴകിനെ; തിലകപു-തിലകത്തിന്റെ; തീരുനു—ശോഭയേയും; തളുകു—തിളങ്ങുന്ന ജെക്കലചേ—കവിളുള്ള; ദനരു—ശോഭിക്കുന്ന; നെമോമുനു(നെ+മോമു)—തിരുമുഖത്തെ; ഗളമുന—കഴുത്തിൽ; ശോഭിച്ചു—ശോഭിക്കുന്ന; കനകഭൂഷണമുല—സ്വർണ്ണാഭരണങ്ങളേയും ഖലിതദർമ്മാനവ—ദുഷ്ടരെ നിഗ്രഹിക്കുന്നവനേ! ത്യാഗരാജാർച്ചിത! (വന്നാലും)

മഹാമേരു പർവ്വതത്തിനൊത്ത ധീരതയുള്ളവനേ! വേണ്ടതു കൊടുക്കുന്നവനേ! രഘുവീരാ! (ഞങ്ങൾക്ക) കാണാനായി എഴുന്നെള്ളിവന്നാലും! എല്ലാററിലും വെച്ച് സാരമായവനേ! ചന്തത്തിലുള്ള നിന്റെ നടത്തവും കാർമുകിലിനൊത്ത നിറവും (ഞങ്ങൾക്ക) കാണായിവന്നാലും! കുറുനിരയുടെ അഴകും, തിലകശോഭയും കവിളുകളുടെ തിളക്കവുമെല്ലാം ചേർന്ന നിന്റെ തിരുമുഖവും സ്വർണ്ണാഭരണങ്ങളണിഞ്ഞ കഴുത്തും ദുഷ്ടനിഗ്രഹ! (ഞങ്ങൾക്ക) കാണുവാൻ വന്നാലും

ഇവിടെ ധീരനെന്നാൽ സ്ഥിരബുദ്ധിയുള്ളവൻ എന്നർത്ഥം. മനസ്സിളകാത്തവൻ. പർവ്വതത്തിന്റെ പര്യായശബ്ദമാണ് അചലം. മഹാമേരു ഏററവും വലിയ പർവ്വതവുമാണ്.

ഭഗവാന്റെ രൂപലാവണ്യമാണ് ഇതിലെ പ്രതിപാദ്യം.



## 126

### ബൗളി- ഝമ്പ

| | | |
|---|---|---|
| പ. | മേലുകോവയ്യ മമ്മേലുകോ രാമ! | (മേ) |
| അ. | മേലൈന സീതാസമേത നാ ഭാഗ്യമാ | (മേ) |
| ച. | നാരദാദുല നിന്നു കോരി നീ മഹിമല—<br>വ്വാരിഗാ ബാഡുചുന്നാരിപുഡുതെല്ല<br>വാരഗാ വച്ചിനദി ശ്രീരാമനവനീത<br>ക്ഷീരമുലു ബാഗുഗ നാ രഗിമ്പനുവേഗ | (മേ) |
| ച. 3. | രാജരാജേശ്വര! ഭരാജമുഖ! സാകേത<br>രാജ! സദ്ഗുണ! ത്യാഗരാജനുതചരണ!<br>രാജന്യ! വിബുധഗണ രാജാദുലെല്ല നിന്നു<br>പൂജിമ്പ ഗാചിനാ രീജഗമു പാലിമ്പ | (മേ) |

മേലുകോവയ്യ (മേലുകു+അയ്യ) ഉണർന്നാലും, എഴുനേററാലും, പ്രഭോ, മമ്മേലുകോ—മമ്മു+ഏലുകോ) ഞങ്ങളെ കാത്താലും; രാമ! മേലൈന—കലീനയായ; സീതാസമേത—സീതയോടുകൂടി; നാഭാഗ്യമാ — എന്റെ ഭാഗ്യമേ; നാരദാദുല—നാരദമുനിയും മററും; നിന്നുകോരി—നിന്നെ ആശിച്ചു; നീ-നിന്റെ; മഹിമലവ്വാരിഗാ(മഹിമലു+അവ്വാരിഗാ) മഹിമലു—മഹിമകളം; അവ്വാരിഗാ—അനവരതം; സദാ; ബാഡുചുന്നാരിപുഡു. (പാഡുചു+ഉന്നാരു+ഇപുഡു)

പാഡുചുഉന്നാന—പാദുകയാണ്; ഇപുഡു—ഇപ്പോൾ; തെല്ലവാരഗാ—പ്രഭാതം; വച്ചിനദി—ആയി; ശ്രീരാമ! നവനീതക്ഷീരമുലും—വെണ്ണയും പാലും, ബംഗാരനല്ലവണ്ണം, യഥേഷ്ടം; ആരഗിമ്പന—ഭുജിക്കവാൻ; വേഗ—വേഗത്തിൽ;

രാജരാജേശ്വര—രാജാക്കന്മാർക്കധിപനായവനേ; രാജമുഖ—ചന്ദ്രനൊത്ത മുഖകാന്തിയുള്ളവനേ! സാകേതരാജ—അയോദ്ധ്യാധിപാ! സദ്ഗുണ—സദ്ഗുണനിധേ; ത്യാഗരാജനുത ചരണ—ത്യാഗരാജൻ വണങ്ങുന്ന പാദമുള്ളവനേ, രാജന്യ—ക്ഷത്രിയവീര! വിബുധഗണരാജാദുലെല്ല—ദേവന്മാരും രാജാക്കളെല്ലാം, നിന്നു—നിന്നെ, പൂജിമ്പ—പൂജിക്കവാനായി, ഗാചിനാര—കാത്തുകൊണ്ടിരിക്കുന്നു, ഈ ജഗമു—ഈ ലോകത്തെ രക്ഷിക്കവാനായി, (മേലുകോ)

ഉത്സവസമ്പ്രദായ കീർത്തനങ്ങളിൽ പെട്ടതാണ് ഈ കീർത്തനം, ബൌളി ഉഷസ്സിനു ചേർന്ന രാഗവുമാണ്.

# 127

മോഹനം—ആദി

ప. മോഹനരാമ! മുഖജിത സോമ!
മുദ്ദുഗ ബലുകുമാ (മോ)

അ. മോഹനരാമ! മൊദടി ദൈവമാ
മോഹമുനീ പൈ മൊനസിയുന്ന ദിരാ (മോ)

ച. ധരമനുജാ വതാര മഹിമവിനി
സുരകിന്നര കിമ്പുരുഷ വിദ്യാധര
സുരപതി വിധി വിഭാകര ചന്ദ്രാദുലു
കരഗുചു പ്രേമതോ
വരമൃഗപക്ഷി വാനരതനുവുല ചേ
ഗിരിനി വെലയു സീതാവര ചിരകാലമു
ഗുരിതപ്പക മൈമറചി സേവിഞ്ചിരി
വരത്യാഗരാജവരദാഖില ജഗത് (മോ)

മോഹനരാമ—രൂപലാവണ്യംകൊണ്ട എല്ലാവരെയും വശീകരിക്കുന്ന ശ്രീരാമ! മുഖജിതസോമ—മുഖശോഭകൊണ്ട ചന്ദ്രനെ അതിശയിക്കുന്നവനേ! മുദ്ദുഗ—മധുരമായി, ബലുകുമാ—(പലുകുമാ) സംസാരിച്ചാലും, മോഹനരാമ! മൊദടി—ആദി, അദ്വതീയൻ, ദൈവമാ—ഈശ്വരനാണ്, മോഹമു—ആശ, നീപൈ—നിന്മേൽ, മൊനസിയുന്നദിര—ജനിച്ചിരിക്കുന്നു, ധര—ഭൂമിയിൽ, മനുജാവതാരമഹിമ—മനുഷ്യനായി അവതരിച്ചതിന്റെ മഹത്മ, വിനി—കേട്ട്, സുരകിന്നര കിമ്പുരുഷ വിദ്യാധര, സുരപതി—ഇന്ദ്രൻ, വിധി—ബ്രഹ്മാവ്, വിഭാകരചന്ദ്രാദുലു—സൂര്യചന്ദ്രാദികൾ, കരഗുചു—മനസ്സലിഞ്ഞു; പ്രേമതോ—ഭക്തിയോടുകൂടി, വരമൃഗപക്ഷിവാനരതനുവുലചേ—ശ്രേഷ്ഠമായ മൃഗത്തിന്റെയും പക്ഷിയുടെയും വാനരത്തിന്റെയും ദേഹമെടുത്തു. ഗിരിനി—മലമേൽ, വെലയു—വിളങ്ങിയ, സീതാവര—സീതാപതേ, ചിരകാലമു—വളരെക്കാലം, ഗുരിതപ്പക—കുറിതെറ്റാതെ. (സ്ഥിരചിത്തത്തോടെ) മൈ—മെയ്യ്, ദേഹം, മറചി—മറന്നു, സേവിഞ്ചിരി—സേവിച്ചു. വരത്യാഗരാജവരദാ—ത്യാഗരാജന വരംതരുന്നവനേ! അഖിലജഗത്—(മോഹന) എല്ലാ ലോകത്തെയും മോഹിപ്പിക്കുന്ന—

സൗന്ദര്യം കൊണ്ടു എല്ലാവരെയും മോഹിപ്പിക്കുന്ന ശ്രീരാമ! ചന്ദ്രനേക്കാൾ മുഖകാന്തിയുള്ളവനേ! സരസമായി എന്നോടു സംസാരിച്ചാലും. മോഹനരാമ! ആദിദൈവമേ! എനിക്കു പ്രേമം ഉണ്ടായിരിക്കുന്നു. നിന്തിരുവടി ഭൂമിയിൽ മനുഷ്യനായി അവതാരം ചെയ്യുന്നതിന്റെ മാഹാത്മ്യം അറിഞ്ഞു ദേവന്മാരും, കിന്നരകിമ്പുരുഷന്മാരും വിദ്യാധരന്മാരും ഇന്ദ്രനും ബ്രഹ്മാവും സൂര്യചന്ദ്രാദികളും സ്നേഹത്താൽ മനസ്സലിഞ്ഞു മനുഷ്യന്റെയും പക്ഷിമൃഗാദികളുടെയും രൂപമെടുത്തു ജനിച്ചു മലയ പർവ്വതത്തിൽ എഴുന്നെള്ളിയ സീതാപതിയായ ഭഗവാനെ വളരെക്കാലം ലക്ഷ്യം പിഴക്കാതെ ആത്മവിസ്മൃതിയോടെ സേവചെയ്തു ത്യാഗരാജവരദ! അഖിലലോക (മോഹന രാമ!

മേരുസമാന എന്ന കീർത്തനത്തിലെന്നപോലെ രൂപമഹിമയാണ് ഇതിലും പ്രതിപാദ്യം. മലയപർവ്വതത്തിൽ അധിവസിക്കുന്ന ശ്രീരാമനെയാണു സ്വാമികൾ ഇവിടെ ചിത്രീകരിക്കുന്നതു. രാവണനിഗ്രഹത്തിനായി മഹാവിഷ്ണു അവതാരം ചെയ്യുമെന്നു ബ്രഹ്മദേവൻ ദേവസമൂഹത്തെ അറിയിച്ചപ്പോൾ അവരെല്ലാം അവരുടെ സന്താനങ്ങളെ ഭൂമിയിൽ ജനിപ്പിച്ചു. ഇന്ദ്രൻ ബാലിയേയും, സൂര്യൻ സുഗ്രീവനേയും, ബൃഹസ്പതി താരയേയും, വിശ്വകർമ്മാവു നളനെയും, അഗ്നി നീലനെയും, അശ്വിനി കുമാരന്മാർ മൈന്ദൻ വിവിദൻ എന്ന വാനരന്മാരെയും വായുഭഗവാൻ ശ്രീഹനുമാനേയും ജനിപ്പിച്ചു എന്നു വാത്മീകി രാമായണത്തിലുണ്ട്.

ചരണം വരി 5–ൽ വാനരതനുവുലചേ എന്ന പാഠഭേദം ശരിയാണെന്നു തോന്നുന്നില്ല. ദേവന്മാർ മരങ്ങളായി പിറന്നതായി വാത്മീകി രാമായണത്തിൽ കാണുന്നില്ല.



## 128

### സാരമതി — ആദി

പ. മോക്ഷമുഗലദാ ഭുവിലോ ജീവൻ
മുക്തുലു ഗാനി വാരലകു (മോ)

അ. സാക്ഷാത്കാര! നീ സദ്ഭക്തി
സംഗീത ജ്ഞാനവിഹീനലകു (മോ)

ച. പ്രാണാനല സംയോഗമുവല്ല
പ്രണവനാദമു സപ്തസ്വരമുലൈബരഗ
വീണാവാദനലോലുഡൗ ശിവമനോ
വിധ മെറുഗരു ത്യാഗരാജവിനുത! (മോ)

മോക്ഷമു–മോക്ഷം, ഗലദാ–ഉണ്ടാകുമോ. ഭുവിലോ–ഈ ഭൂമിയിൽ, ജീവൻ മുക്തലു–ജീവന്മുക്തന്മാർ, ദേഹികളായിരിക്കേ തന്നെ സംസാരപാശത്തിൽ നിന്നു മോചനം കിട്ടിയവർ, ഗാനി–അല്ലാത്ത, വാരലകു–ആയവർക്ക്, സാക്ഷാത്കാര! പ്രത്യക്ഷദൈവമേ! നീ–നിന്റെ, സദ്ഭക്തി, സംഗീതജ്ഞാനവിഹീനലകു–സംഗീതത്തിന്റെ ജ്ഞാനമില്ലാത്തവർക്ക് പ്രാണാനലസംയോഗമു–വായുവിന്റെയും തീയിന്റെയും സംയോഗം, വല്ല–കൊണ്ടു, കാരണമായി, പ്രണവനാദമു–ഓങ്കാരം, സപ്തസ്വരമുലൈ–സപ്തസ്വരങ്ങളും, ബരഗ–ഉണ്ടായി. വീണാവാദനലോലുഡൗ–വീണവായനയിൽ രസിക്കുന്നവനായ, ശിവമനോവിധമു–ശിവന്റെ അന്തർഗതം–എറുഗാക–അറിയാതെ, ത്യാഗരാജവിനുത!

ജീവിച്ചിരിക്കമ്പോഴം തന്നെ മുക്തി (ജ്ഞാനവൈരാഗ്യങ്ങളെക്കൊണ്ടു) കിട്ടാത്തവന്ന മോക്ഷം കിട്ടുമോ? അല്ലയോ സാക്ഷാത്കാര! നിന്നിൽ ഭക്തി സംഗീതജ്ഞാനവുമില്ലാത്തവന്ന (മോക്ഷം ലഭിക്കുമോ?) പ്രാണവായുവിൻെറയും അഗ്നിയുടെയും സംയോഗത്താൽ ഓങ്കാരവും അതിൽനിന്നു സപ്തസ്വരങ്ങളുമുണ്ടായി. വീണവായനയിൽ രസിക്കുന്നവനായ (അങ്ങനെ നാദോപാസന ചെയ്യുന്ന) ശിവൻെറ മനോഗതി അറിയാത്തവർക്കു്, അല്ലയോ ത്യാഗരാജനുത? (മോക്ഷം ലഭിക്കുമോ)

പെരഗ(പരഗ) ശരിയായ അർത്ഥം—പ്രവർത്തിപ്പിച്ചു; ബഹിസ്ഥം രച്ചു എന്നാണു്. സംഗീതജ്ഞാനവും സദ്ഭക്തിയുമുള്ളവർക്കു് ഈശ്വരൻ പ്രത്യക്ഷമാവും. സദ്ഭക്തി എന്നാൽ നിഷ്കാമമായ ഭക്തി അതില്ലാത്ത സംഗീതജ്ഞാനം വ്യർത്ഥം തന്നെ നാദോപാസനയുടെ മാഹാത്മ്യമാണു പ്രതിപാദ്യം.

# 129

## ദർബാർ—ആദി

| | | |
|---|---|---|
| പ. | യോചന? കമലലോചന! നന്നുബ്രോവ | (യോ) |
| അ. | സൂചന തെലിയക നൊരുല<br>യാചന ജേതു നനപ്പ നീക<br>തോചന ദ്യുതിവിജിതായുത വി<br>രോചന! നന്നു ബ്രോവനി ക | (യോ) |
| ച. | കേചന നിജഭക്തനിചയ പാപ വി<br>മോചന ഗല ബിരുദുലെല്ല കൊനി ന—<br>ന്നേചനാ കൃതവിപിനചര വരാഭി<br>ഷേചന! ത്യാഗരാജപൂജിത! | (യോ) |

യോചന—ആലോചന, കമലലോചന—താമരക്കണ്ണനേ! നന്നു—എന്നെ, ബ്രോവ-രക്ഷിച്ചാല് . സൂചന—അടയാളം, തെലിയക—അറിയാതെ, ഒരുല - അന്യരോട്ട്, യാചനജേതു നനപ്പ -യാചിക്കുമെന്നു, നീക—നിനക്കു, തോചന—തോന്നിയോ, ദ്യുതിവിജിതായുത വിരോചന—ആയിരം സൂര്യന്മാരേക്കാം ശോഭയുള്ളവനേ! നന്നു ബ്രോവ, ഇങ്കു—ഇനിയും, കേചന—വളരെ, നിജഭക്തനിചയ—തൻെറ ഭക്തസമൂഹത്തിൻെറ, പാപവിമോചന-പാപത്തെ കളയുന്നവൻ, ഗല—എന്നു. ബിരുദുലു—കീർത്തിമുദ്രകരം, എല്ല—എല്ലാം; കൊനി—സിദ്ധിച്ച നന്നേചനാ-(നന്നു+ഏചനാ) നന്നു—എന്നെ, ഏചനാ—വിഷമിപ്പിക്കണോ, കൃതവിപിനചരവരാഭിഷേചന—വാനരശ്രേഷ്ഠനെ (സുഗ്രീവനെ) വാഴിച്ചവനെ! ത്യാഗരാജപൂജിത!

എന്നെ കാക്കുവാൻ ആലോചിച്ചുകൊണ്ടിരിക്കുകയാണോ? അല്ലയോ കമലലോചന! അടയാളം അറിയാതെ ഞാൻ മററൊരുവരെ (ദൈവത്തെ) സമീപിച്ചു യാചിക്കുമെന്നു തോന്നിപ്പോയോ? ആയിരം സൂര്യനേക്കാം ശോഭയുള്ളവനേ! (ഇനിയും ആലോചനയോ?) തൻെറ അനേക ഭക്തന്മാരുടെ പാപത്തെ കളഞ്ഞവനെന്നു പേരുകേട്ട നീ എന്നെ ഇങ്ങനെ കഴയ്ക്കാമോ? വാനരനായവ (സുഗ്രീവൻ) നെക്കൂടി രാജാവായി വാഴിച്ചു. (അതൊക്കെ ചെയ്ത

ഭഗവാൻ) ത്യാഗരാജനാൽ പൂജിക്കപ്പെടുന്നവനേ! (എന്റെ വിഷയത്തിൽ ശങ്കിക്കുകയാണോ?)

രോഷോക്തിയാണ് ഈ കീർത്തനം.

## 130

### പന്തുവരാളി—ആദി

| | | |
|---|---|---|
| പ. | രഘുവര! നന്നു മരവ തഗുനാ | (ര) |
| അ. | നഗധര! ഭക്തജനാഘ നിവാരണ! | (ര) |
| ച. | മനസുന നീകേ മരുലുകൊന്നാനു സ<br>ജ്ജനഹിത! ത്യാഗരാജനുത! ത്യാഗരാജനുത! ശുഭാകര | (ര) |

രഘുവര! നന്നു—എന്നെ, മരവ—മറക്കുക, തഗുനാ—ശരിയാണോ, മര്യാദയാണോ; നഗധരാ—മന്ദരപർവ്വതത്തെ പൊക്കിയവനേ! ഭക്തജനാഘ നിവാരണ നിന്റെ ഭക്തന്മാരുടെ പാപത്തെ ഇല്ലാതാക്കുന്നവനേ! മനസുന—മനസ്സിൽ, നീകേ—നിന്നോട്, മരുലു—പ്രേമം, കൊന്നാനു—ഞാൻ വെച്ചുകൊണ്ടിരിക്കുന്നു. രാ—സംബോധന. സജ്ജനഹിത—നല്ലവരെ ഇഷ്ടപ്പെടുന്നവനേ! ത്യാഗരാജവിനുത! ശുഭകര!

നാലുചരണങ്ങളിൽ ഒടുവിലലെത്തതു.

## 131

### രീതിഗൗള—രൂപകം

| | | |
|---|---|---|
| പ. | രാഗരത്നമാലികചേ<br>രഞ്ജില്ലുനട ഹരി ശത | (രാ) |
| അ. | ബാഗ സേവിഞ്ചി സകല<br>ഭാഗ്യ മൊന്ദുദാമു രാരേ | (രാ) |
| ച. | നൈഗമഷട് ശാസ്ത്ര പുരാ<br>ണാഗമാർത്ഥ സഹിതമട<br>യോഗി വരുലു യാനന്ദമു<br>നൊന്ദേ സമഗ്രമട<br>ഭാഗവതോത്തമുലു ശുദ്ധി<br>ബാഡേ കീർത്തനമുലട<br>ത്യാഗരാജു കഡതേര<br>താരകമനി ജേസിന ശത | (രാ) |

രാഗരത്നമാലികചേ—രാഗങ്ങളാകുന്ന രത്നങ്ങൾ കോർത്തുണ്ടാക്കിയ മാലയാൽ, രഞ്ജില്ലുനട (രഞ്ജില്ലു+അട) പ്രീതനാകുന്നു, അട—അത്രെ, ആകുന്നപോൽ, ഹരി—വിഷ്ണു, ശത—നൂറ്, ബാഗ—നല്ലവണ്ണം, സേവിഞ്ചി—

പൂജിച്ചിട്ട്, സകലഭാഗ്യമൊന്ദുഭാമു (സകല + ഭാഗ്യമു + ഒന്ദുഭാമു) എല്ലാ ഭാഗ്യവും ലഭിക്കും; നൈഗമഷട്ശാസ്ത്രപുരാണാഗമാർത്ഥസഹിതമട—വേദങ്ങളുടേയും ആറുശാസ്ത്രങ്ങളുടേയും പുരാണങ്ങളുടേയും ആഗമങ്ങളുടേയും സാരമടങ്ങിയതത്രെ (ഈ ഗാനങ്ങൾ), യോഗിവരുല—യോഗീശ്വരന്മാർ, ആനന്ദമുന—ആനന്ദത്തെ, ഒന്ദു—ലഭിക്കുവാൻ, സന്മാർഗ്ഗമട—നല്ല വഴിയാണ്, ഭാഗവതോത്തമുല—മഹാഭക്തന്മാർ, ഗൂഡി—ഒന്നിച്ച്, ബാഡേ—പാടുന്ന; കീർത്തനമുലട—(കീർത്തനമുല + അട) കീർത്തനങ്ങളാണ്. ത്യാഗരാജു—ത്യാഗരാജൻ, കരതേര—മോക്ഷത്തിനു, താരകമനി—ഉപായമായി; രക്ഷാമാർഗ്ഗമായി, ജേസിന—ഉണ്ടാക്കിയ.

നൂറു (അനേക) രാഗങ്ങളാകുന്ന രത്നങ്ങൾ ചേർത്തുണ്ടാക്കിയ മാലയാൽ ശ്രീഹരി പ്രീതനാവുന്നതാണ്. (അതു അണിയിച്ച്) സ്വാമിയെ നല്ലവണ്ണം സേവിച്ച് സകല ഭാഗ്യങ്ങളേയും (പുരുഷാർത്ഥങ്ങളേയും നമുക്കു ലഭിക്കും. വേദശാസ്ത്രപുരാണാഗമങ്ങളുടെ സാരമടങ്ങിയതാണവ. ആനന്ദലബ്ധിക്കു യോഗീശ്വരന്മാർക്കു നല്ലവഴി. മഹാഭക്തന്മാർ ഒന്നിച്ചു പാടുന്ന ഈ കീർത്തനങ്ങൾ മുമുക്ഷുവിനു താരകമാണു. ത്യാഗരാജനിർമ്മിതമായ ഈ മാലയാൽ (ശ്രീഹരി പ്രസാദിക്കുന്നു)

ചരണത്തിന്റെ ഒടുവിലത്തെ വരികൊണ്ടു സ്വാമികൾ തന്റെ മോക്ഷപ്രാപ്തിക്കായി രചിച്ചതാണു ശതരാഗമാലിക എന്നും അർത്ഥമുണ്ട്.

ആറുശാസ്ത്രങ്ങൾ: തർക്കം, വ്യാകരണം, ധർമ്മശാസ്ത്രം, മീമാംസം, വൈദ്യം, ജ്യോതിഷം, ദേവാലയനിർമ്മാണം, പ്രതിഷ്ഠ, പൂജാവിധി, ഇത്യാദികളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളാണ് ആഗമങ്ങൾ.

പാഠഭേദം: ചരണം ആനന്ദമുനൊന്ദേ എന്നിടത്തു് നൊന്ദേഡു, കഡതേര—സമാപ്തി, പുഴയോ കടലോ കടന്നു മറുകരയിൽ എത്തുക. മോക്ഷപ്രാപ്തി എന്നൊക്കെ അർത്ഥമുണ്ട് താരകമനി—ഉപായമായിട്ട് ലക്ഷ്യപ്രാപ്തിക്ക് (ഇവിടെ മോക്ഷം) ഉപായമായി.

# 132

## ആന്ദോളിക—ദേശാദി

പ. രാഗസുധാരസ പാനമുജേസി
രാജില്ലവേ മനസാ (രാ)

അ. യാഗയോഗത്യാഗ ഭോഗഫലമൊസംഗേ (രാ)

ച. സദാശിവമയമഗു നാദോങ്കാര സ്വര
വിദുലു ജീവന്മുക്തുലനി ത്യാഗരാജുതെലിയു (രാ)

രാഗസുധാരസ—രാഗമാകുന്ന അമൃതിന്റെ രസം; പാനമുജേസി (ചേസി—പാനം ചെയ്തിട്ടു, രാജില്ലവേ—പ്രസന്നമാവുക മനസാ—അല്ലയോ മനസ്സേ! യാഗയോഗത്യാഗഭോഗഫലമു—യാഗത്തിന്റെയും യോഗാഭ്യാസത്തിന്റെയും ത്യാഗത്തിന്റെയും സുഖങ്ങളുടെയും ഫലം; ഒസംഗേ—തരുന്ന, സദാശിവമയമഗു—സദാശിവമയമായ; നാദോങ്കാരസ്വര—നാദത്തിന്റെയും ഓങ്കാരത്തിന്റെയും സ്വരത്തിന്റെയും; വിദുല—അറിയുന്നവർ; ജീവന്മുക്തലനി—ജീവന്മുക്തരാണെന്നു, ത്യാഗരാജു—ത്യാഗരാജൻ; തെലിയു (തെലിയു) അറിയും,

അല്ലയോ മനസ്സ്, രാഗമാകുന്ന അമൃതരസത്തെ പാനം ചെയ്തു സന്തുഷ്ടനായാലും യാഗാദിയോഗത്യാഗഭോഗങ്ങളുടെ ഫലം ഇതുകൊണ്ട തന്നെ കിട്ടുന്നതാണ്. സദാശിവസ്വരൂപമായിട്ടുള്ള നാദം, ഓങ്കാരം സ്വരം എന്നിവ അറിഞ്ഞവർ (അവയുടെ ജ്ഞാനമുള്ളവർ)ജീവന്മുക്തരാണെന്നു ത്യാഗരാജൻ അറിയും.

ചില ഗ്രന്ഥങ്ങളിൽ പല്ലവിയിൽ ഒ മനസാ എന്ന കാണുന്നു രാജില്ല വൈ എന്നാൽ പ്രകാശിക്കുക സന്തോഷിപ്പിക്കുക എന്നർത്ഥത്തിൽ രാജില്ല വെ എന്നായിരിക്കും ശരിയായ പാഠഭേദമെന്നു അഭിപ്രായമുണ്ട്.

ആന്ദോളിക രാഗത്തിനു മയൂരധ്വനി എന്നും പേരുണ്ട്. ഭോഗമെന്നതിന്നു സാമാന്യമായി സ്വീകരിക്കുന്ന അർത്ഥം ലൗകിക സുഖം എന്നു തന്നെ ഈ പദത്തിന്നു നിവേദ്യം എന്നും അർത്ഥമുണ്ട്— ആ അർത്ഥത്തിലാവണം സ്വാമികൾ ഉപയോഗിച്ചതു.

# 133

മണിരംഗു—ആദി

| | | |
|---|---|---|
| പ. | രാനിദി രാദു സുരാസുരുല കൈന | (രാ) |
| അ. | പോനിദി പോദു ഭൂസുരുലകൈന | (രാ) |
| ച. | ദേവേന്ദ്രുനികി സുദേഹമു പൂർവ്വ<br>ദേവുലകമൃത മഭാവമേ ഗാനി<br>ആവനചര ബാധലാമുനലകേ ഗാനി<br>പാവന! ത്യാഗരാജ ഭാഗ്യമാ! ശ്രീരാമ! | (രാ) |

രാനിദി—വരാത്തതു, വരാൻവെക്കാത്തതു, രാദു—വരില്ല, സുരാസുരുലകൈന—ദേവന്മാരായാലും; അസുരന്മാരായാലും, പോനിദി—പോകേണ്ടതല്ലാത്തതു്, പോദു—പോവുന്നതല്ല, ഭൂസുരുലകൈന—ബ്രാഹ്മണരായാലും, ദേവേന്ദ്രുനികി—ദേവേന്ദ്രനു, സുദേഹമു—നല്ല ദേഹം, പൂർവ്വദേവുലകു—അസുരന്മാർക്കു്, അമൃത്, അഭാവമേഗാനി—ഇല്ലാതെപോയി, ആ—ആ, വനചരബാധലു—രാക്ഷസന്മാരുടെ ഉപദ്രവ , ആമുനലകേഗാനി—ആമുനിമാർക്കു് ഉണ്ടായി, പാവന—പരിശുദ്ധനായവനേ! ത്യാഗരാജഭാഗ്യമാ—ത്യാഗരാജന്റെ, ഭാഗ്യമേ! ശ്രീരാമ!

ദേവന്മാരായാലും അസുരന്മാരായാലും വരാത്തതു വരില്ല (സംഭവിക്കില്ല) ബ്രാഹ്മണനായാലും പോവാത്തതു (നഷ്ടപ്പെടേണ്ടതല്ലാത്തതു) പോവുകയുമില്ല.

(ഗൗതമമുനി ശാപത്താൽ) ഇന്ദ്രനു നല്ലദേഹവും, അസുരന്മാർക്കു് അമൃതും കിട്ടാതെ പോയി. അതുപോലെ വനത്തിൽ പാർക്കുന്ന മുനിമാർക്കു് രാക്ഷസന്മാരുടെ ഉപദ്രവം സഹിക്കേണ്ടിവന്നു പരിശുദ്ധമായവനേ, ത്യാഗരാജന്റെ ഭാഗ്യമേ! ശ്രീരാമ!

വിധിച്ചതു അനുഭവിക്കും എന്ന സാരം. ലഭിച്ചതുകൂടി അനുഭവിക്കണമെങ്കിൽ ഈശ്വരാനുഗ്രഹം എന്നാണു ''കലലനേർച്ചിന'' (ദീപകം) എന്ന കീർത്തനത്തിലെ ആശയം.

## 134

**മദ്ധ്യമാവതി—ദേശാദി**

പ. രാമകഥാ സുധാ രസപാനമൊക
രാജ്യമു ചേസുനേ (രാ)

അ. ഭാമാമണി ജാനകി സൗമിത്രി
ഭരതാദുല തോ ഭൂമി വെലയു ശ്രീ (രാ)

ച. ധർമ്മാദ്യഖില ഫലദമേ മനസാ
ധൈര്യാനന്ദസൗഖ്യനികേതനമേ
കർമ്മബന്ധജ്വലനാബ്ധിനാവമേ
കലിഹരമേ ത്യാഗരാജവിനുതുഡഗു (രാ)

രാമകഥാസുധാരസപാനമു—രാമകഥയാകുന്ന സുധാരസത്തിന്റെ പാനം; ഒകരാജ്യമു—ഒരു സാമ്രാജ്യത്തെ; ജേസുനേ (ചേസുനേ) തരുന്നു; ഭാമാമണി—ജാനകി, സൗമിത്രി; ഭരതാദുലതോ—സ്ത്രീരത്നമായ സീത ലക്ഷ്മണൻ ഭരതൻ മുതലായവരോട്; ഭൂമി വെലയു—ഭൂമിയിൽ വിളങ്ങുന്ന; (ശ്രീരാമകഥ) ധർമ്മാദ്യഖിലഫലദമേ—ധർമ്മാദികളായ പുരുഷാർത്ഥങ്ങളെ അരുളു കൊടുക്കുന്നു; മനസാ—മനസ്സേ! ധൈര്യാനന്ദസൗഖ്യനികേതനമേ—ധൈര്യം ആനന്ദം, സൗഖ്യം എന്നിവയുടെ ഉറവിടമാണ്; കർമ്മബന്ധജ്വലനാബ്ധി—കർമ്മബന്ധമാകുന്ന സമുദ്രം; നാവമേ—തോണി; കലിഹരമേ—കലിബാധയെ ഹരിക്കുന്നതു്, ഇല്ലാതാക്കുന്നതു്; ത്യാഗരാജവിനുതുഡഗു—ത്യാഗരാജനാൽ പൂജിക്കപ്പെടുന്നവനായ.

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം.

സ്ത്രീരത്നമായ സീതാദേവി, ലക്ഷ്മണൻ ഭരതൻ മുതലായവരോടു കൂടി ഈ ലോകത്തിൽ വിളങ്ങുന്ന ശ്രീരാമന്റെ കഥയാകുന്ന അമൃതത്തെ പാനം ചെയ്യുന്നതു് ഒരു സാമ്രാജ്യത്തെ തന്നെ തരുന്നു. ധർമ്മാർത്ഥകാമമോക്ഷങ്ങൾ സാധിപ്പാൻ അതു മതി. ധൈര്യം ആനന്ദം സൗഖ്യം എന്നിവയുടെ ഉറവിടമാണതു്. സംസാരസാഗരം കടപ്പാനുള്ള തോണിയാണതു്. കലിബാധ ഇല്ലാതാക്കുകയും ചെയ്യും. ത്യാഗരാജനാൽ പൂജിക്കപ്പെടുന്ന (രാമകഥ—

## 135

**ഹരികാംബോജി—രൂപകം**

പ. രാമ! നന്നു ബ്രോവരാ വേമകോ ലോകാഭി (രാ)

അ. ചിമലോ ബ്രഹ്മലോ
ശിവകേശവാദുലലോ
പ്രേമമീര മെലഗുചുണ്ഡേ
ബിരുദുവഹിഞ്ചിന സീതാ (രാ)

ച.	മെപ്പുലകൈ കന്നതാവു
നപ്പുബഡക വിറവീഗി
തപ്പു പനലു ലേകയുണ്ഡേ
ത്യാഗരാജവിനത! സീതാ (രാ)

രാമ! നന്നു—എന്നെ; ബ്രോവ—രക്ഷിക്കുവാൻ; രാ—(സംബോധന), വേയകൊ—വരുകയില്ലേ; ലോകാഭി (രാമ)—ലോകത്തെ മോഹിപ്പിക്കുന്ന സൗന്ദര്യമുള്ളവനേ; ചീമലേ—ഉറുമ്പിലും; ബ്ഹ്മദലോ—ബ്രഹ്മദേവനിലും; ശിവകേശവാദുലലോ—ശിവൻ വിഷ്ണു മുതലായവരിലും; പ്രേമമീര—കാരുണ്യത്തോടെ; മെലഗുചുണ്ഡ—വ്യാപിച്ചിരിക്കുന്ന; ബിരുദുവഹിഞ്ചിന—കീർത്തിമുദ്ര ധരിക്കുന്ന; സീതാ (രാമ—മെപ്പുലകൈ—പ്രശംസയ്ക്കു വേണ്ടി; കനതാവു—കണ്ടേടത്തു് (ഒക്കെ); നപ്പുബഡക—കടംവാങ്ങാതെ; വിറവീഗി—ഗർവ്വോടെ; തപ്പുപനലു—ദുഷ്കർമ്മങ്ങൾ; ലേകയുണ്ഡ—കൂടാതെ (ചെയ്യാതെ) ഇരിക്കുന്ന ത്യാഗരാജനുത; സീത (രാമ —

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കുക.

എറുമ്പു മുതൽ ബ്രഹ്മാവുവരെയുള്ള ജീവജാലങ്ങളിലും ശിവൻ, വിഷ്ണു മുതലായ ഈശ്വരന്മാരിലും കരുണയോടെ വ്യാപിച്ചു വിലസുന്നുവെന്ന ബിരുദമുള്ള നിന്തിരുവടി ലോകാഭിരാമനായിട്ടും എന്നെ രക്ഷിക്കാൻ വരാതിരിക്കുമോ? പേരിനുവേണ്ടി യാതൊരുവരോടും കടം വാങ്ങാതെയും ഗർവ്വിഷ്ഠനായി ദുഷ്കർമ്മം ചെയ്യാതെയും ഇരിക്കുന്ന ഈ ത്യാഗരാജനാൽ സ്തുതിക്കപ്പെട്ട സീതാ രാമ!

> ''ആ ബ്രഹ്മാദിപിപീലികാന്ത തനുഷു
> പ്രോതാ ജഗത് സാക്ഷിണി''

എന്ന വാക്യം സ്മരിക്കുക.

# 136

### ഹുസേനി—ആദി

പ.	രാമ നിന്നെ നമ്മിനാനു നിജമുഗ സീതാ (രാ)

അ.	കാമജനക! കമനീയവദന! നനു
കാവവേ കാരുണ്യജലധേ (രാ)

ച.	രാജരാജവന്ദിത! ഭുജനായക!
സുരസമാജ ശ്രീകര! ത്യാഗ-
രാജ മാനസ സരോജകുസുമ ദിനരാജ!
പങ്തിരഥരാജതനയ! ശ്രീ (രാ)

രാമ! നിന്നെ—നിന്നെ, നമ്മിനാനു—വിശ്വസിച്ചിരിക്കുന്നു; നിജമുഗ—നേരായും; സീതാരാമ! കാമജനക—കാമദേവന്റെ പിതാവേ! അഴകായ മുഖമുള്ളവനേ; നനു—എന്നെ; കാവവേ—രക്ഷിച്ചാലും; കാരുണ്യജലധേ—കാരുണ്യ

കടലേ; രാജരാജവന്ദിത—കുബേരനാൽ വന്ദിക്കപ്പെട്ടവനേ! സീതാപതേ; സുര സമാജ—ദേവന്മാരുടെ കൂട്ടത്തോടു കൂടിയവൻ; ശ്രീകര—മംഗളത്തെ ചെയ്യുന്നവൻ; ത്യാഗരാജ മാനസ സരോജ കുസുമ ദിനരാജ—ത്യാഗരാജന്റെ മനസ്സാകുന്ന താമരപ്പൂ സൂര്യനായവൻ—ത്യാഗരാജന്റെ മനസ്സിനെ സന്തോഷിപ്പിക്കുന്നവൻ—പങ്ക്തി രഥരാജതനയൻ—ദശരഥപുത്രൻ—(എല്ലാം സംബോധന.)

മൂന്നു ചരണങ്ങളിൽ ഒടുവിലത്തേതാണിതു്.

# 137

കേദാരം—ആദി

| | | |
|---|---|---|
| പ. | രാമാ നീ പൈ തനകു പ്രേമബോദു സീതാ | (രാ) |
| അ. | താമരസനയന! നീദേമോ മായഗാനി | (രാ) |
| ച. | ഭോഗാനുഭവമുലന്ദു<br>ബാഗുഗ ബുദ്ധി നീയന്ദു<br>ത്യാഗരാജുനി ഹൃദയമന്ദു<br>വാഗീശാനന്ദമന്ദു | (രാ) |

രാമാ, നീ പൈ—നിന്നെക്കുറിച്ചു; തനകു—എനിക്കുള്ള; പ്രേമബോദു—ഭക്തി ഇല്ലാതാവില്ല; സീതാ (രാമ) താമരസനയന—താമരക്കണ്ണാ!; നീദു—നിന്റെ, ഏമോ—എന്തോ; മായഗാനി—മായാമയം അറിഞ്ഞുകൂടാ; ഭോഗാനുഭവമുലന്ദു—സുഖങ്ങൾ അനുഭവിക്കുമ്പോഴും; ബാഗുഗ—നല്ലവണ്ണം; ബുദ്ധിനീയന്ദു—മനസ്സ് നിന്നിൽത്തന്നെ ഇരിക്കും; ത്യാഗരാജുനി ഹൃദയമന്ദു—ത്യാഗരാജന്റെ ഹൃദയത്തിൽ; വാഗീശാനന്ദമു—ബ്രഹ്മാനന്ദം; അന്ദു—കൊടുക്കുന്നു.

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം.

താമരക്കണ്ണനായ സീതാരാമാ! നിന്റെ മായ എന്താണാവോ, എന്തായാലും നിന്നിലുള്ള എന്റെ പ്രേമം ഒരിക്കലും കുറയുകയില്ല. ലൗകികസുഖങ്ങൾ അനുഭവിക്കുമ്പോൾ കൂടി എന്റെ ചിത്തം നിന്നിൽത്തന്നെ ഉറച്ചിരിക്കും. ഈ ത്യാഗരാജന്റെ ഹൃദയത്തിൽ തന്മൂലം ബ്രഹ്മാനന്ദം നിറയുന്നു.

സാധാരണയായി ആധിവ്യാധികൾ ഉണ്ടാകുമ്പോഴാണ് മനുഷ്യൻ ഈശ്വരസ്മരണം ചെയ്യുന്നതു്. ഭോഗസുഖങ്ങൾ അനുഭവിക്കുമ്പോൾ കൂടി രാമ ഭക്തിയിൽ മുഴുകിയിരിക്കുകയാണു സ്വാമികൾ സദ്ഗുരു തന്നെപ്പറ്റിയല്ല പറഞ്ഞതെന്നു സ്പഷ്ടം. അദ്ദേഹത്തിനു് ഒരുകാലത്തും സുഖാനുഭവത്തിൽ ആസക്തിയുണ്ടായിരുന്നില്ല.

മൂന്നു ചരണങ്ങളിൽ ഒടുവിലത്തേതാണിതിൽ ചേർത്തതു്.

# 138

ഖരഹരപ്രിയ—ദേശാദി

| | | |
|---|---|---|
| പ. | രാമാനീയെഡ പ്രേമരഹിതുലകു<br>നാമരുചി തെലുസുനാ? ഓ സീതാ | (രാ) |

അ. കാമിനീ വേസധാരികി സാദ്ധ്വീനഡത
ലേമൈന ദെലുസുനാ യാരീതി സീതാ (രാ)

ച. തനസൗഖ്യമു താ നെറുഗക യൊരുലക
തഗു ബോധന സുഖമാ?
ഘനമഗു പുലി ഗോരൂപമൈതേ
ത്യാഗരാജനുത! ശിശുവു പാലു കലുഗുനാ (രാ)

രാമാ! നീയെഡ—നിന്നിൽ; പ്രേമരഹിതുലക—ഭക്തിയില്ലാത്തവർക്ക്, നാമരുചി—രാമനാമത്തിന്റെ ആസ്വാദ്യത; തെലുസുനാ—അറിയുമോ; ഓ മനസാ—അല്ലയോ മനസ്സേ; കാമിനി വേസധാരികി—സ്ത്രീവേഷം ധരിച്ച ഒരാൾക്ക്; സാദ്ധ്വീ—പതിവ്രത; നഡത—നടപടി; ഏമൈന തെലുസുനാ—അൽപ്പമെങ്കിലും അറിയുമോ; ആരീതി—അതുപോലെ; സീതാ (രാമ!) തനസൗഖ്യമു—തന്റെ സൗഖ്യം; താനെറുഗക—തനിക്കറിയാതെ; യൊരുലക—അന്യന്മാർക്ക്; തഗു ബോധന—സദുപദേശം ചെയ്ക; സുഖമാ—സുഖമാണോ; ഘനമഗു—ഭയങ്കരമായ; പുലി—നരി; ഗോരൂപമൈതേ—പശുവിന്റെ രൂപം അണിഞ്ഞാൽ; ത്യാഗരാജനുത! ശിശുവു—ശിശുവിന്; പാലു—പാല്; കലുഗുനാ—കൊടുക്കുമോ

അല്ലയോ സീതാരാമാ! നിന്നിൽ പ്രേമം (ഭക്തി) ഇല്ലാത്തവർക്ക് നാമസങ്കീർത്തനത്തിന്റെ സ്വാദ് അറിയുമോ? (ഇല്ല). പെൺവേഷം കെട്ടിയ പുരുഷന് പതിവ്രതാധർമ്മം അല്പമെങ്കിലും അറിയുമോ? തന്റെ സുഖം എന്താണെന്നറിയാതെ (സ്വാനുഭവമില്ലാതെ) അന്യന് ഉപദേശിച്ചിട്ടെന്തുഫലം? ഭയങ്കരനായ പുലി പശുവിന്റെ രൂപം ധരിച്ചാൽ (അതിനു) കുട്ടികൾക്ക് പാലു കൊടുക്കാൻ കഴിയുമോ? (ഇല്ല)

ഭക്തിയോടും അന്യചിന്ത കൂടാതെയും നാമസങ്കീർത്തനം ചെയ്താൽ മാത്രമേ ഫലമുള്ളൂ എന്നാണ് ഈ കീർത്തനത്തിന്റെ സാരം.

പാഠഭേദം:-അനുപല്ലവി രണ്ടാമത്തെ വരിയിൽ യാ രീതി എന്നിടത്ത് രീതി എന്നു മാത്രമായും കാണുന്നുണ്ട്.

# 139

ഖരഹരപ്രിയ—രൂപകം

പ. രാമ! നീ സമാനമെവരു
രഘുവംശോദ്ധാരക! (രാ)

അ. ഭാമാ മരുവമ്പു മൊലക
ഭക്തിയനു പഞ്ജരപു ചിലുക (രാ)

ച. പലുകു പലുകുലകു തേനെ
ലൊലുകു മാടലാഡു സോദ
രുലുഗല ഹരി ത്യാഗരാജ
കുലവിഭൂഷ! മൃദുസുഭാഷ! (രാ)

രാമ–അല്ലയോ രാമ; നീ–നിൻെറ; സമനെവ–തുല്യൻ, സമൻ; എവരു–ആർ; രഘുവംശോദ്ധാരക–രഘുവംശത്തിൻെറ മാഹാത്മ്യത്തെ ഉയർത്തിയവനേ; ഭാമ–സ്ത്രീ (ഇവിടെ സീത); മരുവമ്പു–മരുക്കൊഴുന്തു്; (സുഗന്ധമുള്ള ഒരു ചെടി); മൊലക–തയ്യ്; ഭക്തിയനപഞ്ജരമു–ഭക്തിയാകുന്ന കിളിക്കൂട്; ജിലുക (ചിലുക)–തത്ത; പലുക പലുകലക–ഓരോരോ വാക്കിനും; തേനെലോലുക്ക–തേനൊലിക്കുന്നതു് (തേനെലു+ഉലുക): മാടലാഡു–സംസാരിക്കുന്ന: സോദരുലുഗല–അനുജന്മാരുള്ള; ഹരി–വിഷ്ണു; ശ്രീരാമൻ; ത്യാഗരാജകുലവിഭൂഷ–ത്യാഗരാജൻെറ കുടുംബത്തിനു ഭൂഷണമായവൻ (സംബോധന); മൃദുസുഭാഷ–വാക്മാധുര്യമുള്ളവനേ!

അല്ലയോ രാമ! രഘുവംശത്തിൻെറ മാഹാത്മ്യം ഉയർത്തിപ്പിടിച്ചവനേ! നിനക്കു തുല്യനായി ആരുണ്ടു്? (ആരുമില്ലതന്നെ). സീത മരുവിൻകൊഴുന്തു പോലെ (കൃശഗാത്രവും പരിമളവും) ഉള്ളവം; നിൻെറ ഭക്തിയാകുന്ന കൂട്ടിൽ വസിക്കുന്ന തത്ത; നിൻെറ സഹോദരന്മാർ ഓരോ വാക്കും മധുരമായി സംസാരിക്കുന്നവർ! അല്ലയോ ഹരേ! ത്യാഗരാജൻെറ കുലത്തിനു ഭൂഷണമായവനേ (കുലദൈവമേ!) സൗമ്യവാക്കായവനേ! (നിനക്കു തുല്യനായി) ആരുണ്ടു്?)

അനുപല്ലവി ഇങ്ങനെയും വ്യാഖ്യാനിക്കുന്നു: മരുവി കൊഴുന്തുപോലെയിരിക്കുന്ന സീതയുടെ ഭക്തിയാകുന്ന കൂട്ടിലിരിക്കുന്നവനേ!

## 140

### സാവേരി—ആദി

പ. രാമബാണത്രാണശൗര്യ
മേമനി പൊഗഡുദുരാ ഓ മനസാ (രാ)

അ. ഭാമകാസ പഡു രാവണമുല
ബലമുല നേലഗൂല ജേയു (രാ)

ച. തമ്മുഡു ബഡലിന വേള സുരരിപു
തെമ്മനി ചക്കെര ബഞ്ചീയഗ ഗനി
ലെമ്മന ചുനു ഇന്ദ്രാരി ബലക്ഷസമ
യമ്മനി ലേവഗാ
സമ്മതിതോ നിലബഡി കോദണ്ഡപു
ജ്യാഘോഷമു ലശനല ജേസി താ
നെമ്മദി ഗല തോഡുനു ജൂചെനുരാ
നിജമൈന ത്യാഗരാജനുതുഡഗു (രാ)

രാമബാണത്രാണശൗര്യമുനു–രാമബാണത്തിനു രക്ഷിക്കുവാനുള്ള ശക്തിയെ; ഏമനി–എങ്ങനെ; പൊഗഡുദുരാ–പുകഴ്ത്തും; ഓ മനസാ–അല്ലയോ മനസ്സേ! ശൗര്യത്തിനു ശരിയായ അർത്ഥം ഉശിരു്; പൗരുഷം എന്നൊക്കെയാണു്. ഇവിടെ ശക്തി എന്നു ധരിക്കണം. ഭാമ സീത; ഭാമക–സീതയിൽ, സീതമേൽ; ആസപഡു–ആശവെച്ച, രാവണ–രാവണൻെറ; മൂലബലമുല–മൂലബലങ്ങളെ; (സൈന്യത്തെ) നേലഗൂലചേയു–ഉന്മൂലനാശം ചെയ്യു. തമ്മുഡു–അനുജൻ (ലക്ഷ്മണൻ); ബഡലിനവേള–തളന്ന സമയം; സുരരിപു–രാവണൻ; തെമ്മനി–കൊണ്ടുവരുക; ചക്കെര–ശർക്കര; ബഞ്ചിയഗ–വിതരണം ചെയ്യുന്നതു;

ഗനി—കണ്ടു; ലെമ്മനചന—എഴുന്നേല്പിൻ എന്നു; ഇന്ദ്രാരി—ഇന്ദ്രജിത്തു; പല്ക്ക—പറഞ്ഞപ്പോൾ; സമയമനി—ഇതുതന്നെ അവസരമെന്നു; ലേവഗാ—എഴുന്നേററു; സമ്മതിതോ—സ്വേച്ഛയാ; നിലബഡി—എഴുന്നേററുനിന്നു; കോദണ്ഡപു-കോദണ്ഡമെന്ന വില്ലിൻെറ; ജ്യാഘോഷമു ലശന ജേസി-ഞാണൊലിയുടെ ശബ്ദം മുഴക്കി; താ—(താൻ) രാമൻ; നെമ്മദിഗല—സ്വബോധം വന്നിട്ടുള്ള; തോഡുന—അനുജനെ; ജൂചേനരാ—നോക്കി; നിജമൈന—വാസ്തവത്തിൽ; ത്യാഗരാജനുതുഡു—ത്യാഗരാജൻ തൊഴുന്നവനായ

പല്ലവിയും അനുപല്ലവിയും ചേർത്തു് അന്വയിക്കണം.

അല്ലയോ മനസ്സേ, സീതാദേവിയിൽ ദുർമ്മോഹം ഉണ്ടായിരുന്ന രാവണൻെറ സേനകളെ ഉന്മൂലനാശം ചെയ്ത രാമബാണശക്തി എങ്ങനെ പുകഴ്ത്തും! (രാമരാവണയുദ്ധത്തിൽ) അനുജനായ ലക്ഷ്മണൻ മോഹാലസ്യപ്പെട്ടു വീണപ്പോൾ രാവണൻ (സന്തോഷാധിക്യം കൊണ്ടു) ശർക്കര (ഭടന്മാർക്കു) വിതരണം ചെയ്യുന്നതുകണ്ടു് ഇന്ദ്രജിത്തു (തൻെറ അനുയായികളോടു) 'എഴുന്നേല്പിൻ' എന്നു കല്പിച്ചു അവർ ഇതേസമയം എന്നു കരുതി പുറപ്പെട്ടപ്പോൾ ശ്രീരാമൻ സ്വേച്ഛയാ എഴുന്നേററുനിന്നു തൻെറ കോദണ്ഡത്തിൻെറ ഞാണൊലി മുഴക്കിയപ്പോൾ അനുജൻ (ലക്ഷ്മണൻ) ആലസ്യം തീർന്നെഴുന്നേററു കണ്ടു. ത്യാഗരാജൻ വണങ്ങുന്നവനായ രാമൻെറ (ബാണത്തിൻെറ

യുദ്ധത്തിൽ ഇന്ദ്രജിത്തു പ്രയോഗിച്ച നാഗപാശത്താൽ രാമലക്ഷ്മണന്മാർ മോഹാലസ്യം കൊണ്ടു പോർക്കളത്തിൽ വീണു ശ്രീരാമസ്വാമിയുടെ തളർച്ച വേഗം തീർന്നു. അവശനായിക്കിടക്കുന്ന അനുജനെക്കണ്ടു ഭഗവാൻ മനുഷ്യനെപ്പോലെ വിലപിച്ചു ഇതാണു സന്ദർഭം.

രാവണൻ രാക്ഷസന്മാർക്കു ശർക്കര വിതരണം ചെയ്തതായി രാമായണത്തിൽ കാണുന്നില്ല.

## 141

### ശുദ്ധബങ്കാള—ആദി

പ. രാമഭക്തി സാമ്രാജ്യ
മേമാനവുല കബ്ബെനോ മനസാ (രാ)

അ. ആമാനവുല സന്ദർശന—
മത്യന്ത ബ്രഹ്മാനന്ദമേ (രാ)

ച. ഈ ലാഗനി വിവരിമ്പ ലേനു
ചാലാ സ്വാനുഭവ വേദ്യമേ
ലീലാസൃഷ്ട ജഗത്ത്രയമനേ
കോലല ത്യാഗരാജനുതുഡഗു (രാ)

രാമഭക്തിസാമ്രാജ്യമു—രാമഭക്തിയാകുന്ന സാമ്രാജ്യം; ഏമാനവുലകു—ഏതൊരുവനും; അബ്ബെനോ—ലഭിച്ചിരിക്കുന്നു, പ്രാപിച്ചിരിക്കുന്നു; മനസാ (സംബോധന) ആമാനവുല—ആ മനുഷ്യരുടെ; സന്ദർശമു—സന്ദർശനം (സംസർഗ്ഗം); അത്യന്തബ്രഹ്മാനന്ദമേ—അത്യന്ത ബ്രഹ്മാനന്ദമാകുന്നു; ഈ ലാഗനി—ഇപ്രകാരം;

വിവരിമ്പലേനു—വിവരിക്കുവാൻ സാദ്ധ്യമല്ല; ചാലാ—ഏറെയും; സ്വാനുഭവ വേദ്യമേ—സ്വാനുഭവംകൊണ്ടു അറിയേണ്ടതു; ലീലാസൃഷ്ടജഗത്ത്രയമനേ—ലീലയായി സൃഷ്ടിച്ച മൂന്നു ലോകങ്ങളെന്ന; കോലാഹല—കോലാഹലം; ത്യാഗരാജനുതുഡഗു—ത്യാഗരാജനാൽ നമസ്കരിക്കപ്പെടുന്നവനായ,

പല്ലവിയും അനുപല്ലവിയും ചരണത്തിന്റെ ആദ്യഭാഗവും ചേർത്തു അന്വയിക്കണം.

വിവരിക്കുക സാദ്ധ്യമല്ലാത്തതും സ്വാനുഭവംകൊണ്ടു മാത്രം അറിയപ്പെടുന്നതുമായ ബ്രഹ്മാനന്ദം രാമഭക്തിയെന്ന സാമ്രാജ്യം ലഭിച്ചവന്റെ ദർശനമാത്രകൊണ്ടു സാധിക്കുന്നു. മൂന്നു ലോകങ്ങളെന്ന കോലാഹലത്തെ ലീലയായി സൃഷ്ടിച്ചവനും ത്യാഗരാജനാൽ (ശിവനാൽ എന്നും) പൂജിക്കപ്പെടുന്നവനുമായ (രാമന്റെ ഭക്തി—

മൂന്നുലോകങ്ങളും ഭൂമി, സ്വർഗ്ഗം, പാതാളം എന്നും, ഭൂ, ഭുവഃ, സ്വഃ എന്നും പറയാം.

## 142

ദർബാർ—ചാപ്പ്



പ. രാമാഭിരാമ! രമണീയനാമ!
സാമജരിപു ഭീമ! സാകേതരാമ! (രാ)

ച. നീകേദയബുട്ടി നീവുബ്രോവവലെ
രാകേന്ദുമുഖ! ത്യാഗരാജരക്ഷക! ശ്രീ (രാ)

രാമ! അഭിരാമ—മനോഹര! രമണീയനാമ—മനോഹരമായ പേരോടുകൂടിയവനേ! സാമജരിപുഭീമ—സിംഹത്തെപ്പോലെ വലിയ രൂപമുള്ളവനേ! (പരാക്രമമുള്ളവനേ എന്നും ) നീകേ—നിനക്കു; ദയബുട്ടി—ദയയുണ്ടായി; നീവു—നീതന്നെ; ബ്രോവവലെ—രക്ഷിക്കണം; രാകേന്ദുമുഖ—പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്ന മുഖമുള്ളവനേ; ത്യാഗരാജരക്ഷക—ത്യാഗരാജന്റെ രക്ഷകർത്താവേ! ശ്രീ (രാമാഭിരാമ!)

ദിവ്യനാമസങ്കീർത്തനങ്ങളിലൊന്നായ ഈ കീർത്തനത്തിന്റെ മുദ്രാചരണം മാത്രമേ കച്ചേരിക്കു പാടാറുള്ളു. ത്യാഗരാജവരദ എന്നു പാഠഭേദം.

## 143

അസാവേരി—ദേശാദി

പ. രാരാ! മായണ്ടിദാക രഘു
വീര! സുകുമാര! മ്രൊക്കെദരാ (രാ)
അ. രാരാ! ദശരഥകുമാരാ! നന്നേലു
കോരാ താളലേരാ രാമ (രാ)

ച. ദിക്കു നീവനുചു തെലിസി നന്നു ബ്രോവ
ശ്രുക്കുന രാവു കരുണനനു നീചേ
ജിക്കിയുന്ന തെല്ല മറതുരായിക
ശ്രീ ത്യാഗരാജുനി ഭാഗ്യമാ (രാ)

രാരാ—വന്നാലും; മായങ്ങിദാക—ഞങ്ങളുടെ വീട്ടിലേക്കു; രഘുവീര! സുകുമാര! മ്രൊക്കേദരാ. ഞാൻ വണങ്ങുന്നു, നമസ്കരിക്കുന്നു; രാരാ ദശരഥ കുമാര! നന്നു—എന്നെ; ഏലുകോരാ—സ്വീകരിച്ചാലും! താളരാ- (താളു—സഹിക്കുക) സഹിച്ചുകൂടാ; ദിക്കു—ഗതി; നീമനുചു—(നീവു + അനുചു) നീതന്നെയെന്നു; തെലിസി—അറിഞ്ഞു; നന്നു—എന്നെ; ബ്രോവ—രക്ഷിക്കാൻ; ശ്രുക്കുന—ഉടനെ; രാവു—വരുന്നില്ല; കരുണനനു—കാരുണ്യത്തോടുകൂടെ; നീചേ—നിന്റെ കയ്യിൽ; ജിക്കിഉന്നദി—പിടിപെട്ടു; എല്ലാ—എല്ലാം; മറതുരാ—മറന്നുവോ; ഇക—ഇപ്പോൾ; ശ്രീത്യാഗരാജുനി—ശ്രീത്യാഗരാജന്റെ ഭാഗ്യമാ—ഭാഗ്യമായവനേ!

അല്ലയോ രഘുവീരാ! സുന്ദരനായവനേ! എന്റെ മഠത്തിലേക്കു എഴുന്നള്ളിയാലും. (ഞാൻ നിന്നെ) നമസ്കരിക്കുന്നു. ദശരഥപുത്ര! എന്നെ ഏററുകൊണ്ടാലും. ഇനി ഞാൻ പൊറുക്കുകയില്ല. അങ്ങുതന്നെ എനിക്കു ഗതി എന്നറിഞ്ഞുകൊണ്ടിരിക്കുന്ന എന്നെ കരുണയോടെ രക്ഷിക്കുവാൻ എന്തുകൊണ്ടു വേഗത്തിൽ വരാതിരിക്കുന്നു? നിന്റെ കയ്യിൽ ഞാൻ പിടിപെട്ടതല്ലെ. ഇപ്പോൾ മറന്നുപോയോ? ത്യാഗരാജന്റെ ഭാഗ്യമേ!

മൂന്നുചരണങ്ങളിൽ ഒടുവിലത്തേതാണ് ചേർത്തതു. ഇതു പ്രഹ്ലാദഭക്തവിജയത്തിൽ നിന്നാണ്.

## 144

### അസാവേരി—ആദി

പ. ലേകനാ നിന്നു ജൂട്ടകൊന്നാരു?
ഏകഹൃദയുലൈ നിത്യാനന്ദമു (ലേ)

അ. ശ്രീകര! കരുണാസാഗര! നിരുപമ!
ചിന്മയ! ശ്രീതചിന്താമണി! നീയെഡ (ലേ)

ച. 1 സൗന്ദര്യമുലലോ സുഖമുസീതമ്മകു
സൗമിത്രികിഗനുല ജാഡലോ സുഖമു (ലേ)

ച. 2 ചരണയുഗമുനന്ദു സുഖമാഞ്ജനേയുനികി
വരഗുണത്യാഗരാജ വരദാനന്ദമു (ലേ)

ലേകനാ—ഇല്ലെങ്കിൽ, ഇല്ലാതിരുന്നാൽ; നിന്നു—നിന്നെ; ജൂട്ടകൊന്നാരു—ചുററിയിരിക്കുമോ; ഏകഹൃദയുലൈ—അന്യചിന്തകൂടാതെ; നിത്യാനന്ദമു—നിത്യാനന്ദത്തോടും; ശ്രീകര—ഐശ്വര്യം തരുന്നവൻ; കരുണാസാഗര—കരുണയുടെ കടലേ! നിരുപമ—സാമ്യമായി ആരുമില്ലാത്തവൻ; ചിന്മയ—ചിത്സ്വരൂപ! ശ്രീതചിന്താമണി—ആശ്രിതരുടെ അനുഗ്രഹങ്ങളെ നൽകുന്നവൻ; നിയെഡ—നിന്നിൽ; സൗന്ദര്യമുലലോ—സൗന്ദര്യങ്ങളിൽ; സുഖമു—സുഖം; സീതമ്മകു—സീതാദേവിക്കു; സൗമിത്രികി—ലക്ഷ്മണനു; ഗനുല (കനുല) ജാഡ—കണ്ണിന്റെ ഇളക്കങ്ങൾ, കൺകൊണ്ടുള്ള സംജ്ഞകൾ; സുഖമു, ചരണയുഗ

മുനന്ദു—കാലിണകളിൽ; സുഖം; ആഞ്ജനേയുനികി—ഹനൂമാനു; വരഗുണ!—സൽഗുണങ്ങളുടെ ഇരിപ്പിടമേ! ത്യാഗരാജവരദാനന്ദമു—ത്യാഗരാജനു വരങ്ങളരുളുന്നവനേ!

(നിന്നിൽ) നിരന്തരമായ ആനന്ദാനുഭൂതി ഇല്ലാതിരുന്നെങ്കിൽ മററു യാതൊരു വിചാരവും കൂടാതെ നിന്നെ ചുററിപ്പററി കൂടുമോ? ശ്രീകര! കരുണക്കടലേ? നിരുപമ! ചിന്മയ! ആശ്രിതരുടെ (അഭീഷ്ടങ്ങൾ സാധിപ്പിക്കുന്ന) ചിന്താമണി രത്നമേ! നിൻെറ സൗന്ദര്യം കണ്ടാനന്ദിക്കുന്നു സീതാദേവി. നിൻെറ കൺചലനങ്ങൾ നോക്കി ലക്ഷ്മണൻ സുഖമനുഭവിക്കുന്നു. (ജ്യേഷ്ടൻെറ ഇംഗിതവും ആജ്ഞയും കണ്ണിൻെറ ഇളക്കംകൊണ്ടു ലക്ഷ്മണൻ മനസ്സിലാക്കി വേണ്ടതു ചെയ്തു കൃതാർത്ഥനാവുന്നു എന്നർത്ഥം.) ഹനുമാനാകട്ടെ നിൻെറ കാലടികളിലാണു പ്രേമമുള്ളതു! ഗുണനിധേ! ത്യാഗരാജനു വരങ്ങളരുളുന്നവനേ!

ഇവരെപ്പോലെ നിന്നെ സ്മരിച്ചും സ്തുതിച്ചും ഞാനും ആനന്ദമനുഭവിക്കുന്നു എന്നാണു് സ്വാമികളുടെ ആശയം.

പാഠഭേദം—ലേകയാ

## 145

### വിജയശ്രീ—ആദി

| | | |
|---|---|---|
| പ. | വരനാരദ! നാരായണ<br>സ്മരണാനന്ദാനുഭവമുഗല | (വ) |
| അ. | ശരദിന്ദുനിഭാപഘനാനഘ<br>സാരമുഗാനു ബ്രോവുമിക | (വ) |
| ച. | സകലലോകമുലകു സദ്ഗുരുഡനുചു<br>സദാ നേ നതഡനുചു ഹരിയു<br>പ്രകടമുഗ കീർത്തിനൊസംഗെ നേ<br>ഭാവുക ത്യാഗരാജനുത! | (വ) |

വരനാരദ-ശ്രേഷ്ഠനായ നാരദ! നാരായണസ്മരണാനന്ദാനുഭവമുഗല-ശ്രീനാരായണസ്മരണം കൊണ്ടുണ്ടാകുന്ന ആനന്ദത്തിൻെറ അനുഭൂതിയുള്ളവനേ! ശരദിന്ദുനിഭ—ശരത്കാലത്തെ ചന്ദ്രൻെറ കാന്തിയുള്ള അപഘന—ദേഹം; അനഘം—പരിശുദ്ധമായ; സാരമുഗാനു-തത്വോപദേശം ചെയ്തു, ബ്രോചു—രക്ഷിച്ചാലും; ഇക- ഇപ്പോൾ തന്നെ, സകലലോകമുലകു—സകലലോകങ്ങൾക്കും, സദ്ഗുരുഡനുചു—സദ്ഗുരുവാണെന്നു; സദാ,—നേനു—ഞാൻ, അതഡനുചു—അവനെന്നും, ഹരിയു—വിഷ്ണു, (കൃഷ്ണൻ). പ്രകടംബുഗ—പ്രത്യക്ഷമായി, കീർത്തി, ഒസംഗെനേ—കൊടുത്തു, ഭാവുക- ശുഭകര! ത്യാഗരാജനുത!

മഹാനായ നാരദമുനേ! നാരായണ സ്മരണാനന്ദാനുഭവമുള്ളവനേ! ചന്ദ്രൻെറ ദേഹകാന്തിയുള്ളവനേ! നിഷ്കളങ്കമായവനേ! താത്വോപദേശം ചെയ്തു എന്നെ രക്ഷിച്ചാലും ഇന്നുതന്നെ. എല്ലാലോകങ്ങൾക്കും സത്ഗുരുവെന്നും 'ഞാനാണു് അവൻ' എന്നും ഭഗവാൻ പരസ്യമായി അങ്ങയെ പുകഴ്ത്തി കീർത്തി പരത്തിയല്ലൊ. ശുഭത്തെ ചെയ്യുന്നവനേ! ത്യാഗരാജനാൽ വന്ദിക്കപ്പെട്ടവനേ!

''ദേവർഷീണാം ച നാരദഃ'' എന്നു ഭഗവദ്ഗീത.

## 146

### പന്തുവരാളി—ആദി

പ. വാഡേരാ ദൈവമു മനസാ (വാ)

അ. ആഡിന മാടലു തപ്പഡനുചുനു
ആ ചന്ദ്രാർക്കമുഗ കീർത്തിഗലിഗിന (വാ)

ച. ധാതുവിനുതുഡൈന ത്യാഗരാജുനി
ചേതിപൂജലന്ദി ബാഗുഗ പ്ര
ദ്യോതനാന്വയ മുനനു ജനിഞ്ചി
സീതാപതിയനി പേരുഗലിഗിന (വാ)

വാഡേരാ—അവൻതന്നെ, ദൈവമു—ദൈവം. പരമാത്മാവ്, ആഡിന—പറഞ്ഞിട്ടുള്ള, മാടലു—വാർത്തകം, വാക്ക , തപ്പഡു—മാററാത്ത (ലംഘിക്കാത്ത)വൻ, അനുചുനു എന്നു, ആചന്ദ്രാർക്കമുഗ—എല്ലാം കാലത്തും, കീർത്തിഗലിഗിന—കീർത്തിയുള്ള; ധാതു—ബ്രഹ്മാവ്, വിനുതുഡൈന—നമസ്കരിക്കുന്ന, ത്യാഗരാജുനിചേത—ശിവന്റെ കൈകളാൽ, പൂജലന്ദി—പൂജിക്കപ്പെട്ട, ബാഗുഗ—നല്ലവണ്ണം, പ്രദ്യോതനാന്വയ മുനനു—സൂര്യവംശത്തിൽ, ജനിഞ്ചി—ജനിച്ചു, സീതാപതിയനി—സീതാപതിയെന്ന, പേരു ഗലിഗിന—പേരുള്ള—

അല്ലയോ മനസ്സേ, അവൻ തന്നെ ദൈവം. പറഞ്ഞ (കൊടുത്ത) വാക്കിനെ തെററിക്കാത്തവൻ എന്ന കീർത്തി സൂര്യചന്ദ്രന്മാർ ഉള്ള കാലത്തോളം ഉള്ള (അവൻതന്നെ ദൈവം.) ബ്രഹ്മാവു വണങ്ങുന്ന ത്യാഗരാജനാൽ (ശിവനാൽ) ചെയ്യപ്പെടുന്ന പൂജയെ നല്ലവണ്ണം സ്വീകരിക്കുന്നവനും, സൂര്യവംശത്തിൽ പിറന്നവനും സീതാപതിയെന്ന പേരു ഉള്ളവനുമായ (ശ്രീരാമൻ) തന്നെ ദൈവം.

മൂന്നുചരണങ്ങളിൽ ഒടുവിലത്തെ മുദ്രാചരണമാണിതു്.

## 147

### കല്യാണി—ആദി

പ. വാസുദേവയനി വെഡലിന യീ ദൗ
വാരികുനി ഗനരേ (വാ)

അ. വാസവാദി സുരപൂജിതുഡൈ
വാരിജനയനുനി മദിനി ദലചുചുനു (വാ)

ച. ബാഗുമീര നടനമു സേയുചുനു
പതിതപാവനുനി താ വേഡുചുനു
രാഗതാളഗതുലനു ബാഡുചുനു
ത്യാഗരാജസന്നുതുനി ബൊഗഡുചുനു (വാ)

ങ്ങരം കൊടുത്തതു; നാഡേ—മുമ്പുതന്നെ നേ ഞാൻ: വിന്നാനരാ, ധീരുഡൗ—ധീരനായ; രാമദാസുനി—രാമദാസന്റെ; ബന്ധമു—ബന്ധനം; ദീർച്ചിനദി—അഴിച്ചുവിട്ടതു്; വിന്നാനരാ; നീരജ ക്ഷികൈ—താമരയുടെ അഴകോടുകൂടിയ കണ്ണുകളുള്ള സീതാദേവിക്കവേണ്ടി; നീരധി—സമുദ്രത്തെ; ദാടിന—കടന്ന; നീ—നിന്റെ കീർത്തിനി—കീർത്തിയെ; വിന്നാനരാ; താരകനാമ—സംസാരത്തിൽനിന്നു രക്ഷിക്കുന്ന നാമമുള്ളവൻ; ത്യാഗരാജനുത! ദയതോനേ—ദയയോടെ; ഏലുകോനേ—ഏററടുത്താലും.

അല്ലയോ ക്ഷീരസാഗരശയന! രാമ! എന്നെ ഇങ്ങനെ ആധിയിൽ പെടുത്തണമോ? ഗജേന്ദ്രനെ രക്ഷിക്കുവാനായി നീ ബദ്ധപ്പെട്ടു വന്നതു ഞാൻ കേട്ടിട്ടുണ്ടു്. ദ്രൗപദിക്ക (കൗരവസഭയിൽ വെച്ചു ദുശ്ശാസനൻ വസ്ത്രാക്ഷേപം ചെയ്ത സമയത്തിൽ) വസ്ത്രം കൊടുത്തു (മാനം രക്ഷിച്ചതു) ഞാൻ മുമ്പുതന്നെ കേട്ടിട്ടുണ്ടു് ധീരനായ (ഭദ്രാചല) രാമദാസനെ ബന്ധനത്തിൽനിന്നു മോചിപ്പിച്ചതും ഞാൻ കേട്ടു സീതാദേവിക്ക വേണ്ടി നീ കടൽ കടന്നതും ഞാൻ കേട്ടു അല്ലയോ താരകനാമ! ദയയോടെ എന്നെ ഏററുകൊണ്ടാലും.

ധീരുഡൗ എന്നതിന്നു സ്ഥിരചിത്തനായവൻ എന്ന അർത്ഥമാണു ഇവിടെ.

കർണ്ണാനന്ദകരവും ആലോചനാമൃതവുമായ ഈ കീർത്തനത്തിൽ കൃതയുഗത്തിലും ത്രേതായുഗത്തിലും, ദ്വാപരയുഗത്തിലും ഈ കലികാലത്തും നടന്നതായ സംഭവങ്ങളെ അനുസ്മരിക്കുകയാണ്. ചിന്ത പലവിധമാണ്: ഗജേന്ദ്രന അത്യാസന്നമായ മരണഭയം; വിരഹദുഃഖവും ലങ്കേശ്വരന്റെ ഭീഷണിയും കൊണ്ടുള്ള സീതയുടെ ചിന്ത; സദസ്സിൽവെച്ചു മാനഭംഗം വരുമെന്ന പാഞ്ചാലിയുടെ ചിന്ത; തന്റെ ആരാധനാമൂർത്തിക്ക ക്ഷേത്രം പണിചെയ്തതിന്നു തടവാണല്ലോ കാട്ടിയതു് എന്നു രാമദാസന്റെ ചിന്ത. ഇത്തരത്തിലുള്ള ആപത്തൊന്നും വരാതിരുന്ന ത്യാഗരാജന്റെ ആധി എന്തായിരുന്നുവെന്നു നാം ചിന്തിച്ചുപോകും. ഭവഭയം തന്നെ! അതുകൊണ്ടാണു സ്വാമികൾ താരകനാമ! എന്നു സംബോധന ചെയ്യുന്നതു്,

ത്യാഗരാജസുധ ഒന്നാം ഭാഗം

സമാപ്തം.

## രാമദാസ്

നല്ഗൊണ്ടയിൽ ലിംഗണ്ണനെന്ന ബ്രാഹ്മണന്റെ പുത്രനായ ഗോപണ്ണൻ കബീർദാസന്റെ ശിഷ്യനും രാമഭക്തനുമായി. അദ്ദേഹത്തിനു രാമദാസ് എന്ന പേർ കൊടുത്തതു സ്വഗുരു തന്നെ ആയിരുന്നു. ആ ദേശത്തെ നാടുവാഴി അബുഹസ്സൻ ടാനിഷ എന്നൊരാളായിരുന്നു. അദ്ദേഹം രാമദാസനെ ഭദ്രാചലത്തിൽ താസിൽദാരായി നിയമിച്ചു. അവിടെയുള്ള പുരാതനമായ ശ്രീരാമക്ഷേത്രം ജീർണ്ണാവസ്ഥയിലായിക്കണ്ടു രാമദാസ് അതു സർക്കാർ പണമെടുത്തു പുതുക്കിപ്പണിചെയ്തു. അതിനു പണാപഹരണകുററം ചുമത്തി ടാനിഷ അദ്ദേഹത്തെത്തടവിലിട്ടു. പിന്നീടു് രാമദാസ് നിർദോഷിയാണെന്നു ടാനിഷക്കു ബോദ്ധ്യമായപ്പോൾ അദ്ദേഹം ആ ഭക്തനെ തടവിൽനിന്നു മോചിപ്പിക്കുകയുംചെയ്തു. മാത്രമല്ല, നാടുവാഴി അദ്ദേഹത്തിന്നു പെൻഷൻ അനുവദിക്കുകയും ചെയ്തു രാമലക്ഷ്മണന്മാർ തന്നെ ബ്രാഹ്മണവേഷത്തിൽചെന്നു ഖജാനായിൽനിന്നു രാമദാസ് എടുത്ത പണം ടാനിഷക്കു മടക്കിക്കൊടുത്തുവത്രെ. ടാനിഷക്കു് സ്വപ്നമുണ്ടായി എന്നും പറയുന്നുണ്ടു്.

രാമദാസ് ഭദ്രാചലം ശ്രീരാമനെപ്പററി വളരെ ഭക്തിഗാനങ്ങൾ രചിച്ചിട്ടുണ്ടു്.



### കുറിപ്പ്

തെലുങ്കുഭാഷയിലെ സന്ധിനിയമപ്രകാരം 'ക' 'ഗ' ആയും 'ച' 'ജ' ആയും, 'ത' 'ദ' ആയും, 'പ' 'ബ'ആയും മാറുന്നതാണ്. ചിലപ്പോൾ രണ്ടു പദങ്ങൾക്കിടയിൽ വേറൊരക്ഷരംവരും ഉ:ശാന്തമാനസമു + ഇവ്വലനു എന്നതു ശാന്തമാനസനീവ്വലനു എന്നാകും; മേലു കോ + അയ്യ എന്നതു മേലുകോവയ്യ എന്നാകും.

പല കീർത്തനങ്ങളിലും കാണുന്ന രാ എന്നതു മദ്ധ്യമപുരുഷൻ ഏകവചന സംബോധനയാണ് 'എടാ' എന്നർത്ഥം സ്വാമികൾക്കു ഭഗവാനോടുള്ള സാമീപ്യമാണ് ഇതിൽ വ്യഞ്ജിക്കുന്നതു്. ഇതിനു വരൂ എന്നും അർത്ഥമുണ്ടു് 'രാരാമായിണ്ടി ദാക' 'ചൂതാമുരാരേ'

# വാലാജപേട്ട വെങ്കടരമണഭാഗവതർ രചിച്ച

## മംഗളാഷ്ടകം

ശ്രീമത് കാകർളവംശാബ്ധി ചന്ദ്രായാമല തേജസേ
പുണ്യായ പുണ്യശീലായ ത്യാഗരാജായ മംഗളം

രാമബ്രഹ്മസുപുത്രായ രാമനാമസുഖാത്മനേ
രാമചന്ദ്രസ്വരൂപായ ത്യാഗരാജായ മംഗളം

നാരദാചാര്യ കരുണാപാത്രായാദ്ഭുത കീർത്തയേ
ധീരായ നിർവ്വികാരായ ത്യാഗരാജായ മംഗളം

ശ്രീകാരുണ്യ സമുദ്രായ ലോകാനുഗ്രഹകാരിണേ
സാകേതാധിപ ഭക്തായ ത്യാഗരാജായ മംഗളം

യോഗിപുംഗവമിത്രായ യോഗാനന്ദസ്വരൂപിണേ
രാഗ ലോഭ വിമുക്തായ ത്യാഗരാജായ മംഗളം

ഗാനശാസ്ത്രപ്രവീണായ കലികന്മഷനാശിനേ
ശരണാഗതപോഷായ ത്യാഗരാജായ മംഗളം

കാവേരീതീരവാസായ കരുണാമൃതവഷ്ണേ
അവനീസുരരാജായ ത്യാഗരാജായ മംഗളം.



